ശ്രേയസ്

ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന  ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ  ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# ഹരിനാമകീൎത്തന

## വ്യാഖ്യാനം

ഇത
പരൊപകാരത്തിന്നായിക്കൊണ്ടു
കൊല്ലംജില്ലാക്കൊട്ടുവക്കീൽ
ശ്രീനിവാസയ്യങ്കാർശാസ്ത്രികളാൽ
ഉണ്ടാക്കപ്പെട്ടതു

തിരുവനന്തപുരം
ചാലയിൽവിളയിൽവിളാകത്തുവീട്ടിൽ
പെരുമാൾസുബ്രഹ്മണ്യൻ
അവകാശംവാങ്ങി
തിരുവനന്തപുരം

കെരളൊദയം
അച്ചുക്കൂടത്തിൽ
അച്ചടിപ്പിച്ചതു.



വില രൂപാ അര

൧൦൬൮

[illegible]

# ഹരിനാമകീൎത്തന

## വ്യാഖ്യാനം

ഹരിഃ ശ്രീഗണപതയെനമഃ

അവിഘ്നമസ്തു.

അതിമഹാനായി ഗന്ധൎവ്വാംശഭൂതനായി കവികളിൽവച്ചു മുമ്പനായ എഴുത്തഛൻ ലൊകൊപകാരാൎത്ഥമായും തന്റെ മകൾക്കു ബ്രഹ്മജ്ഞാനവും ഉദിപ്പാൻവെണ്ടിയും ഉണ്ടാക്കപ്പെട്ട ഹരിനാമകീൎത്തനമെന്നു ഗ്രന്ഥപരിസമാപ്തിക്കായി ഇഷ്ടദെവതയാകുന്ന പരബ്രഹ്മസ്വരൂപനായ നാരായണനെ നമസ്കരിക്കുന്നു. ഓങ്കാരമെന്ന ശീൽകൊണ്ടു.

മൂലം. ഓങ്കാരമായപൊരുൾ മൂന്നായ്പിരിഞ്ഞുടനെ ആങ്കാരമായതിനുതാൻതന്നെസാക്ഷിയതു ബൊധംവരുത്തുവതിനാളായിനിന്നപരമാചാൎയ്യരൂപഹരിനാരായണായനമഃ

അൎത്ഥം. ഓങ്കാരമായപൊരുൾ പരബ്രഹ്മസ്വരൂപമാകുന്നു ആ ബ്രഹ്മം മൂന്നായ്പിരിഞ്ഞു എന്നത ബ്രഹ്മാവെന്നും വിഷ്ണുവെന്നും ശിവൻ എന്നും ആണ. എന്നാൽ ഓങ്കാരമെന്നാൽ അകാരം ഉകാരം മകാരം ഇങ്ങനെ മൂന്നക്ഷരത്തൊടുകൂടിയതാകുന്നു. അത അകാരം ബ്രഹ്മാവു ഉകാരം വിഷ്ണുവും മകാരം ശിവനും എന്നുംവെദത്തിലും ഏകാക്ഷര നിഘണ്ടുവിലും പറഞ്ഞി

രിക്കുന്നു. മഹാപ്രളയാവസാനത്തുങ്കൽ കാലശ ക്തിയാൽ ബൊധിപ്പിക്കപ്പെട്ട ബ്രഹ്മത്തിന്നു മനസ്സുണ്ടായി അതിന്നു മായ ഉണ്ടായി മായയി ങ്കൽനിന്നു മഹത്തത്വമഹദഹംകാരാദികൾ ഉ ണ്ടായി അങ്ങിനെയുള്ള മഹദഹങ്കാരാദികൾ ത്രി മൂൎത്തികളെയും ബന്ധിക്കുന്നു. അത രാജസാ ഹങ്കാരത്തിൽ ബ്രഹ്മാവും സാത്വികാഹങ്കാരത്തി ൽ വിഷ്ണുവും താമസാഹങ്കാരത്തിൽ ശിവനും വ ൎത്തിക്കുന്നു. അതിനാൽ സൃഷ്ടിസ്ഥിതിസംഹാര ത്തിന്നു കാരണഭൂതന്മാരും ആകുന്നു. ഇങ്ങിനെ സൃഷ്ടിഉണ്ടായി എന്നുള്ളതിന്നു താൻതന്നെ സാ ക്ഷിയായും ഭവിക്കുന്നു. എന്നു എല്ലാവരുംബൊ ധിപ്പാൻവെണ്ടി അരൂപവാനായ ഈശ്വരൻ ഒരു സ്വരൂപവാനായും ഗുരുവായും ഭവിക്കുന്നു. ആയു സച്ചിദാനന്ദ പരമഗുരുവാണ്. അങ്ങിനെ പരമ ഗുരുസ്വരൂപനായ നാരായണ നിനക്കുനമസ്കാരം. ഹരി എന്നത സകല ജനങ്ങൾക്കും ആദ്ധ്യാത്മി കമായും ആധി ദൈവികമായും ആധി ഭൌതി കമായും ഉള്ള താപത്രയത്തെയും കളയുന്നവൻ എന്നൎത്ഥമാകുന്നു. ഹരി എന്നു സംഖ്യഇരുപത്തെ ട്ട അതുകൊണ്ടു ഇരുപത്തെട്ടുകൊടി നരകത്തിൽ നിന്നും ഉദ്ധാരണം ചെയ്യുന്നവൻ എന്നുകൂടി അ ൎത്ഥമാകുന്നു. നാരം അയനം യസ്യസഃ നാരായ ണഃ എന്നതിനാൽ മഹാപ്രളയത്തിൽ സകല ലൊകങ്ങളെയും സംഹരിച്ചു കാരണജലത്തിൽ അനന്തനാകുന്ന പള്ളിമെത്തമെൽ സച്ചിദാനന്ദ സ്വരൂപനായി പള്ളികൊള്ളുന്നവൻ എന്നാകുന്നു. സമസ്തലൊകാൻ വടപത്രമദ്ധ്യെ ശയാനമാദ്യ

digitized by www.sreyas.in

ന്തവിഹീനരൂപം എന്ന പ്രമാണവും ഉണ്ട.

മായനീങ്ങി ഇരിക്കേണമെന്നു

മൂലം. ഒന്നായനിന്നെ ഇഹ രണ്ടെന്നുകണ്ടളവിലുണ്ടായൊരിണ്ടൽബത മിണ്ടാവതല്ലമമ പണ്ടെക്കണക്കെവരുവാൻനിൻകൃപാവലികളുണ്ടാകഎങ്കലിഹ നാരായണായനമഃ.

അൎത്ഥം. സകലലൊകങ്ങളെയും സംഹരിച്ച അഖണ്ഡസച്ചിദാത്മകനായ പരബ്രഹ്മത്തിൽ ലയിച്ചതായ മായാജഗൽസൃഷ്ടി ആരംഭിക്കണമെന്നു വിചാരിച്ചസമയം ഉണ്ടായി ആ മായയിൽ തട്ടീട്ടുള്ള നിഴലാണ ജീവൻ എന്നു പറയുന്നത. അങ്ങിനെ വികല്പോപാധിയായ മായയിൽ പ്രതിബിംബിച്ചതു കണ്ണാടിയിൽകാണുന്ന നിഴൽപൊലെയാണ. അങ്ങിനെ ഈശ്വരനെന്നും ജീവനെന്നും രണ്ടായികണ്ടതിനാൽ ഉണ്ടായിട്ടുള്ള സങ്കടം ഇന്നവണ്ണമെന്നും ഇത്രമാത്രമെന്നും പറവാൻ പ്രയാസമായിരിക്കുന്നു. അതു എന്തെന്നാൽ ജനനമരണമാകുന്ന സംസാരദുഃഖം ജീവന്നു ഉണ്ടാകുന്നതിനാലാകുന്നു. അതിനാൽ ഉണ്ടെന്നു തൊന്നുന്നതായും വസ്തുത ഇല്ലാത്തതായും ഉള്ള മായാ നീങ്ങുമ്പൊൾ ജീവൻ ബ്രഹ്മത്തിനൊടു ലയിക്കുന്നു; അങ്ങിനെയുള്ള വികല്പോപാധിയായ മായാസംബന്ധം നീങ്ങുവാനും അഖണ്ഡസച്ചിദാനന്ദസ്വരൂപമായി സ്ഥിതിചെയ്യാനുംവെണ്ടി അല്ലയൊ നാരായണ നിന്റെ പരിപൂൎണ്ണമായ കൃപ എങ്കൽ ഉണ്ടാകണമെ. അതിനായി ഞാൻ നമസ്കരിക്കുന്നു. രണ്ടായി നിന്നെക്കൊണ്ടു പകുത്തുളുകൊണ്ടത്രെ ഞാനുരചെയ്യുന്നു. എന്ന മഹാനാ

യ മെപ്പുത്തൂർ നാരായണ ഭട്ടതിരി അദ്വൈതകീ ൎത്തനത്തിൽ കല്പിച്ചും ഇരിക്കുന്നു. ഭഗവൽകൃപ ഉണ്ടാകുമ്പോൾ ഭക്തി വൎദ്ധിക്കും അതിനാൽ മു ക്തിയും ലഭിക്കുമെന്നു ഭാഗവതാദി പുരാണങ്ങളി ൽ കല്പിച്ചിട്ടും ഉണ്ട. ൧

അഹംഭാവം തൊന്നരുതെന്നു

മൂലം. ആനന്ദചിന്മയഹരെ ഗൊപികാരമ ണ ഞാനെന്നഭാവമതുതൊന്നായ്ക വെണമിഹതൊ ന്നുന്നതാകിലഖിലം ഞാനിതെന്നവഴി തൊന്നെ ണമെവരദ നാരായണായനമഃ.

അൎത്ഥം. പരമാനന്ദസ്വരൂപനായും സച്ചിദാ ത്മകനായും ജനങ്ങളുടെ സംസാര താപത്തെക ളയുന്നവനായും ഇരിക്കുന്ന (ഗൊപികാരമണ) എന്നുപറഞ്ഞതുകൊണ്ടു ഗൊപസ്ത്രീകളെ എല്ലാ യ്പൊഴും രമിക്കുന്നവനായും ഇരിക്കുന്ന നാരായണ ഞാനെന്നും എന്റെതെന്നും എനിക്കുതൊന്നാതെ ഇരിക്കണം അങ്ങനെ ഒരുസമയം തൊന്നുന്നതാ യാൽ ആ തൊന്നൽ ഇക്കാണായ ലൊകങ്ങൾ ഒക്കെയും ഈശ്വരസ്വരൂപമെന്നും അതു ഞാനെ ന്നും തൊന്നണം എന്നാൽദെവസ്ത്രീകളാണഗൊ പസ്ത്രീകൾ എന്നു ഭാഗവതത്തിൽ കല്പിച്ചിരി ക്കുന്നു. അതിൽതന്നെ ആ ഗൊപികൾ മഹാ ഭാഗ്യവതികളെന്നും അവൎക്കസായൂജ്യമെന്നും ക ല്പിച്ചിരിക്കുന്നതുകൊണ്ടു ദെവസ്ത്രീകൾക്കു സാ യൂജ്യംവരാനിടയില്ലാ അതിനാൽ വളരെക്കാലംമ ഹാതപസ്സുചെയ്തു ദണ്ഡകാരണ്യ വാസികളായ മഹൎഷിമാരാണന്നു കല്പിച്ചത എത്രയുംഉചിത മായിരിക്കുന്നു. അങ്ങനെയുള്ള ഗൊപിമാർ എല്ലാ

digitized by www.sreyas.in

ല്ലൊഴം ഇരിപ്പുനടപ്പുകിടപ്പു മതലായതിനുംകൃഷ്ണ നാണെന്നു ഭാവിക്കയും ആ ഭാവനായാൽസകല പ്രപഞ്ചവും ൟശ്വരമയമായികാണുകയും ചെയ്യു ന്നപൊലെ എനിക്കുംസകലവും ൟശ്വരമയമാ യിതൊന്നണെനാരായണ അതിനായിഞാൻന മസ്കരിക്കുന്നു. ൯

ൟശ്വരൻ താനെന്നുറക്കുമ്പൊൾ
പരമാനന്ദമുണ്ടാകുമെന്നു

മൂലം. അൎക്കാനലാദിവെളി വൊക്കെഗ്രഹി ക്കുമൊരു കണ്ണിന്നു കണ്ണുമനതാകുന്നകണ്ണിതിനു ക ണ്ണായിരുന്നപൊരുൾതാനെന്നുറക്കുമളവാനന്ദമെ ന്നുഹരി നാരായണായനമഃ.

അൎത്ഥം. ആദിത്യൻ അഗ്നി ചന്ദ്രൻ നക്ഷ ത്രങ്ങൾ മുതലായ തെജസ്സുകന്നവകളുടെ ശൊഭ യെ ഗ്രഹിക്കുന്നത മനസ്സാകുന്ന കണ്ണാകുന്നു. എന്നാൽ പഞ്ചെന്ദ്രിയങ്ങളാൽ ഗ്രഹിക്കുന്ന വസ്തു ക്കളുടെ പ്രകൃതമറിയെണമെങ്കിൽ ആ പഞ്ചെന്ദ്രി യങ്ങളൊടു മനസ്സുകൂടി യൊജിക്കണം മനസ്സ മ റെറാരെടത്തായിരുന്നാൽ മുമ്പിൽ കാണുന്നതും കെൾക്കുന്നതും ഇന്നതെന്നു അറിവാൻപാടില്ലാ. മനൊഹിഹെതുസ്സൎവ്വെഷാമിന്ദ്രിയാണാംപ്രവൎത്ത നെ എന്ന പ്രമാണംകൊണ്ടു സകല അറിവിന്നും കാരണം മനസ്സാകുന്നു അതുകൊണ്ടു മനക്കണ്ണാ കുന്നു കണ്ണിൽവച്ചു മുഖ്യതാ ആ മനക്കണ്ണിനെ തു ലക്കുന്നതായ പൊരുൾ ജ്യൊതിസ്വരൂപമായ പര ബ്രഹ്മമാകുന്നു അങ്ങനെയുള്ള പരബ്രഹ്മം താനാ ണെന്നു ഉറക്കുമ്പഴത്തെ ആനന്ദം ഇന്നവണ്ണമെ ന്നും ഇത്രമാത്രമെന്നും പറവാൻവളരെ പ്രയാ

digitized by www.sreyas.in

സംതന്നെ അത അനുഭവസിദ്ധികൊണ്ടു ഉണ്ടാകുന്നതാണ. അങ്ങനെ സച്ചിദാനന്ദാത്മകമായി അഖണ്ഡമായിരിക്കുന്ന ബ്രഹ്മംതന്നെന്നു ഉറപ്പാൻവെണ്ടി നാരായണ നിന്നെ ഞാൻ നമസ്കരിക്കുന്നു. ൭

ഹരിനാമകീൎത്തനത്തെ ചൊല്ലുന്നതിന്നു
ഗുരുക്കന്മാർ തുണെക്കണമെന്നു

മൂലം. ഹരിനാമകീൎത്തനമിതുരചെയ്യുതിന്നു ഗുരുവരുളാലെദൈവകളുമരുൾചെയ്ക ഭൂസുരരും നരനായിജനിച്ചുഭുവിമരണംഭവിപ്പളവു മുരചെയ്യതിന്നരുൾക നാരായണായനമഃ.

അൎത്ഥം. ഹരിനാമകീൎത്തനമെന്ന ഗ്രന്ഥത്തെ ഉച്ചരിക്കുന്നതിന്നു പരമാനന്ദസ്വരൂപനായ സച്ചിദാനന്ദ ഗുരുവിന്റെ കാരുണ്യത്താൽ ദെവെന്ദ്രൻമുതലായ മുപ്പത്തുമുക്കൊടി ദെവകളും സനകാദി നാല്പത്തെട്ടുകൊടി മഹൎഷിമാരും ജാബാലിമുതലായ ബ്രാഹ്മണൊത്തമന്മാരും എന്നെ വഴിപൊലെ അനുഗ്രഹിക്കണം എന്നാൽ ഒരു മനുഷ്യൻ ഭൂമിയിൽപിറന്നു മരിക്കുന്നതുവരെ ഭഗവന്നാമസംകീൎത്തനം ചെയ്യെണ്ടത എത്രയും ആവശ്യമാകയാൽ അങ്ങനെ എനിക്ക എപ്പൊഴും ഭഗവന്നാമസംകീൎത്തനം ചെയ്യാൻ ഇടവരുത്തണെ നാരായണ അതിന്നായി ഞാൻ നമസ്കരിക്കുന്നു എന്നാൽ ഇന്നപ്പൊൾ മരണംഭവിക്കുമെന്നു ആൎക്കുംനിശ്ചയവുംഇല്ലാ നഹിപ്രമാണം ജന്തുനാമുത്തരക്ഷണ ജീവനെ എന്നാണല്ലൊ പ്രമാണം അതിനാൽ എപ്പൊഴും ഭഗവന്നാമസംകീൎത്തനം ചെയ്യെണ്ടതെന്നാണ അൎത്ഥം. ൧

മൂലപ്രകൃതിയായ മായാഒടുങ്ങുന്നതല്ലന്നു

മൂലം. ശ്രീമൂലമായ പ്രകൃതിങ്കൽ തുടങ്ങിജന്നാന്ത്യത്തൊളം പരമഹാമായതൻെറഗതി ജന്മങ്ങളുംപലകഴിഞ്ഞാലുമില്ലവധി കൎമ്മത്തിനുംപരമ നാരായണായനമഃ.

അൎത്ഥം. മൂലപ്രകൃതിഎന്നത മഹാമായയാകുന്നു ആ മായയിൽനിന്നു മഹത്തത്വം മഹദഹംകാരാദികൾ ഉണ്ടാകുന്നു പ്രകൃതിപുരുഷന്മാർ എന്നുപറയുന്നതബ്രഹ്മവും മായയും ആകുന്നു ആ പ്രകൃതിയെത്തന്നെ മൂലപ്രകൃതിയെന്നും ശക്തിയെന്നും വിദ്യാഎന്നും അവിദ്യാഎന്നും മായാഎന്നും പലവിധംപറയുന്നു ആ മായയുടെ ഗുണങ്ങളാകുന്നു സത്വരജസ്സമൊഗുണങ്ങൾ ആ ഗുണത്രയത്തൊടും കൂടി ഉണ്ടായ ജീവൻ എത്രയൊ ജന്മം കഴിഞ്ഞാലും മായാവൈഭവം തീരുന്നതല്ല കൎമ്മങ്ങളും ഒടുങ്ങുന്നതല്ല ബ്രഹ്മാ വിഷ്ണു രുദ്രൻ ആദിത്യൻ ചന്ദ്രൻ മുതലായവരെയും കൎമ്മംവിടുന്നതല്ലാ.

ശ്ലോകം. ബ്രഹ്മായെനകുലാലവന്നിയമിതൊബ്രഹ്മാണ്ഡഭാണ്ഡൊദരെ വിഷ്ണുൎയ്യെനദശാവതാരഗഹനെ ക്ഷിപ്തൊമഹാസങ്കടെ രുദ്രൊയ്യെനകപാലപാണിരനിശം ഭിക്ഷാടനംസെവതെ സൂൎയ്യൊഭ്രാമ്യതി നിത്യമെവഗഗനെ തസ്മൈനമഃ കൎമ്മണെ.

അൎത്ഥം. ബ്രഹ്മാവു സൃഷ്ടികൊണ്ടും വിഷ്ണുദശാവതാരംകൊണ്ടും ശിവൻ ഭിക്ഷയെടുത്തും ആദിത്യചന്ദ്രന്മാർ ദിവസവും ആകാശഗമനംകൊണ്ടും ചുററുന്നു അതിനാൽ അങ്ങനെയുള്ള കൎമ്മഗ

digitized by www.sreyas.in

തി ഒടുങ്ങുവാൻവെണ്ടി നാരായണ ഞാൻനമസ്കരിക്കുന്നു. ൩

ഭക്തിവൎദ്ധിക്കേണ്ടതഎത്രയുംആവശ്യമെന്നു.

മൂലം. ഗൎഭസ്ഥനായിട്ടുവിജനിച്ചും മരിച്ചുമുദകപ്പൊളപൊലെ ജനനാന്ത്യനിത്യഗതി തൽഭക്തി വൎദ്ധനമഹിക്കെണ മെൻമനസിൽ നിത്യം തൊഴായ്വരിക നാരായണായനമഃ.

അൎത്ഥം. കൎമ്മഗതികൊണ്ടു ജന്തുക്കൾ ഭൂമിയിൽജനിക്കയും മരിക്കയും ചെയ്യുന്നു അതിന്നുപമവെള്ളത്തിൽകുമള ഉണ്ടാകയും ക്ഷണത്തിൽ നശിക്കയും ചെയ്യുന്നതുപൊലെ എന്നാൽജന്മം ഒടുങ്ങിഗതിവരെണമെങ്കിൽ ഒരംശാരഭക്തി വഴിപൊലെ ഉണ്ടാകണം ഭക്തിവൎദ്ധിക്കുന്നസമയം അതുമുക്തിക്കമുഖ്യകാരണമായിഭവിക്കും ഭക്തികൊണ്ടല്ലാതെ മുക്തിലഭിക്കുന്നതല്ലന്നു ഭാഗവതത്തിലും കല്പിച്ചിരിക്കുന്നു ഭക്തിയെന്നതു എപ്പൊഴും ഒരംശാരചിന്തയാകുന്നു ഭക്തിക്കു ഒമ്പതുലക്ഷണം കല്പിച്ചിരിക്കുന്നു അതിൽ ൧- ഭഗവൽകഥകളെകെൾക്ക ൨- ഭഗവൽകഥകളെചൊല്ക ൩- വിഷ്ണുവിനെമനസ്സുകൊണ്ടുസ്മരിക്ക ൪- ഭഗവൽപാദാരവിന്ദങ്ങളെസെവിക്ക ൫- ഭഗവാനെപൂജിക്ക ൬- നമസ്കരിക്കുക ൭- ഭഗവാനുദാസ്യപ്രവൃത്തി എടുക്ക ൮- ഭഗവാനൊടുസഖ്യംചെയ്ക ൯- സകലവുംഭഗവാങ്കൽഅൎപ്പിക്കുക ഇങ്ങിനെഒമ്പതുലക്ഷണങ്ങളൊടുകൂടിയതാകുന്നു എന്നാൽഭക്തിപലപ്രകാരത്തിലുംവരാം കാമത്താൽഗൊപസ്ത്രീകൾക്കും ഭയംകൊണ്ടുകംസനും ദ്വെഷംകൊണ്ടുശിശുപാല ന്മുതൽപെൎക്കും സംബന്ധംകൊണ്ടു യാദവന്മാൎക്കും സ്നെഹം

കൊണ്ടുപാണ്ഡവന്മാൎക്കും ഭക്തികൊണ്ടു നാരദാദി കൾക്കും ഭക്തിവൎദ്ധിച്ചു എന്നു ശ്രീഭാഗവത ത്തിൽകല്പിച്ചിരിക്കുന്നു. അങ്ങിനെയുള്ള ഭക്തിഎ ന്റെമനസ്സിൽ ഉദിപ്പാൻവെണ്ടി നാരായണ നി ന്നെനമസ്കരിക്കുന്നു. ൭

ഭക്തിവൎദ്ധനത്തിന്നുകാരണം
ഭഗവദ്ധ്യാനമെന്നു

മൂലം. ണത്താരിൽ മാനിനിമണാളൻ പുരാ ണപുരുഷൻ ഭക്തവത്സലനനന്താദി ഹീനന്തി ചിത്തത്തിലച്യുതകളിപ്പന്തലിട്ടു വിളയാടീടുകെ ന്മനസി നാരായണായനമഃ.

അൎത്ഥം. നല്പതായി ഭംഗിയെറുന്ന താമര പ്പൂവിൽ നിന്നുണ്ടായ ലക്ഷ്മീഭഗവതിയുടെ ഭൎത്താ വായും അനാദികാലത്തുണ്ടായ മഹാപുരുഷനാ യും തന്നെസെവിക്കുന്ന ഭക്തന്മാരിൽ വളരെവാ ത്സല്യമുള്ളവനായും അന്തവും ആദിയും ഇല്ലാത്ത വനായും ഇരിക്കുന്ന അച്യുതനാശ രഹിതനായു ള്ളവനെ എന്റെമനസ്സാകുന്ന അരങ്ങത്തു കളി പ്പാനുള്ള പന്തൽ ഇട്ടു അതിൽ വിളയാടണം നാ രായണ. എന്നാൽ എപ്പൊഴും എന്റെ മനസ്സി ൽ കളിയാടിക്കൊണ്ടിരിക്കുന്നതിനായി നിന്നെ ഞാൻ നമസ്കരിക്കുന്നു. ൮

ഷഡാധാരത്തിന്നുമീതെ
ഭഗവാൻവസിക്കുന്നുഎന്നു

മൂലം. പച്ചക്കിളിപ്പവിഴ പാൽവൎണ്ണ മൊ ത്തനിറ മിചരിപ്പവൎക്കു ഷഡാധാരം കടന്നുപരി വിശ്വസ്ഥിതിപ്രളയ സൃഷ്ടിക്കുസത്വജരസ്സുമൊരു മഹരി നാരായണായനമഃ.

അൎത്ഥം. പച്ചക്കിളി എന്നതു തമൊവൎണ്ണം പ വഴനിറം എന്നതു രജൊവൎണ്ണം പാൽവൎണ്ണം എ ന്നതു വെളുത്ത സത്വവൎണ്ണം ഇങ്ങിനെ മൂന്നുനിറ മാകുന്നു ഭഗവാന. അതിൽ കൃതയുഗത്തിൽവെ ളുത്തനിറം ആതു വാമനനായി ബ്രഹ്മചാരിയാ യി അവതരിച്ചതാണ. ത്രെതായുഗത്തിൻ യ ജ്ഞെശ്വരനായിസ്രുവജ്ജുഹ്വിത്യാദിലക്ഷണത്തൊ ടുകൂടിയും ചുവന്ന നിറത്തൊടും അവതരിച്ചു ദ്വാ പരയുഗത്തിൽ ശംഖചക്രഗദാപത്മങ്ങളൊടും ക റുത്തനിറമായും അവതരിച്ചു എന്നഭാഗവതത്തി ൽ കല്പിച്ചിരിക്കുന്നു. അങ്ങനെയുള്ള നിറങ്ങളെ ആഗ്രഹിക്കുന്ന മനുഷ്യർ ഭഗവൽ സാരൂപ്യത്തെ ആഗ്രഹിക്കുന്നവൎക്ക ഷഡാധാരം എന്നത മൂലാ ധാരം സ്വാധിഷ്ഠാനം മണിപൂരം അനാഹതം ആ ജ്ഞാവിശുദ്ധി ഇങ്ങിനെയുള്ള ആറാധാരത്തി നും മീതെ ദ്വാദശാന്തം എന്ന തന്റെ മൂൎദ്ധാവി ൽ സഹസ്രദളപത്മത്തിൽ ഈശ്വരൻ സ്ഥിതി ചെയ്തു. ലൊകത്തെ സൃഷ്ടിക്കയും രക്ഷിക്കയും സംഹരിക്കയും ചെയ്യുന്നു. സൃഷ്ടിക്കു കാരണഭൂ തം രജൊഗുണം രക്ഷണത്തിന്ന സത്വഗുണം സംഹാരത്തിന്ന തമൊഗുണം ഇങ്ങിനെ തന്റെ നിറുകയിൽ സ്ഥിതി ചെയ്യുന്നവനായ ഈശ്വര നെ അറിഞ്ഞാൽ പിന്നെ സംസാര ദുഃഖം ഉ ണ്ടാകുന്നതല്ലാ അങ്ങനെ അറിവാൻ ഇടയാക്കു ണമെ ത്രിഗുണസ്വരൂപനായ നാരായണ നിന ക്കുനമസ്കാരം. ൻ

മൂലം. തത്വത്തിനുള്ളിലുദയംചെയ്തിരുന്നപൊ രുൾ എത്തീടുവാൻഗുരുപദാന്തെഭജിപ്പവൎക്കു മു

ക്തിക്കതക്കൊരുപദെശംതരും ജനനമററീടുമന്നു വന്നനാരായണായനമഃ

അൎത്ഥം. പിന്നാലെ അയ്യഞ്ചുമഞ്ചും എന്നുള്ള ശീലിൽ വിവരിപ്പാൻ ഭാവിക്കുന്ന തൊണ്ണൂററാറു തത്വങ്ങളുടെ ഉള്ളിൽ ഉദയംചെയ്തിരിക്കുന്ന പൊരുൾ ബ്രഹ്മസ്വരൂപമാകുന്നു. അങ്ങനെയുള്ള ബ്രഹ്മത്തെ പ്രാപിക്കെണമെങ്കിൽ സൽഗുരുവിന്റെ പദാരവിന്ദത്തെ സെവിക്കണം അങ്ങനെസെവിക്കുമ്പൊൾ മുക്തിക്കുകാരണമായ ഉപദെശം എന്നത തൊണ്ണൂററാറു തത്വങ്ങളുടെഉള്ളിലാണീശരീരന്റെ സ്ഥിതിയെന്നും ഇക്കാണുന്നതൊക്കയും ഇല്ലാത്തതെന്നും ബ്രഹ്മം സത്യമായുള്ളതെന്നും ഉള്ള ജ്ഞാനം ഉണ്ടാകും അങ്ങനെ ജ്ഞാനം ഉണ്ടാകുമ്പൊൾ ജനനമരണമാകുന്ന സംസാരദുഃഖം നശിക്കും അപ്പൊൾ പിന്നീടു ജനനംഉണ്ടാകുന്നതല്ലാ അതിനാൽ പരമാചാൎയ്യ ഗുരുവിന്റെ തൃപ്പാദങ്ങളെ സെവിപ്പാൻ തൊന്നുന്നതിനുവെണ്ടിഹെ നാരായണ നിന്നെഞാൻ നമസ്കരിക്കുന്നു. ൧൦

യമദൂതർകൈയ്യിലാകുംമുമ്പെ
ഭഗവൽപദാരവിന്ദത്തെ
സെവിക്കണമെന്നു

മൂലം. എൻപാപമൊക്കെയറിവാൻ ചിത്രഗുപ്തന്റെ സംപൂൎണ്ണലിഖിതശിരംകെട്ടുധൎമ്മപതി എൻപൊക്കലുള്ള ദുരിതംപാൎത്തുകാണുമളവംഘൊരുഹാക്ഷഹരി നാരായണായനമഃ

അൎത്ഥം. എന്നാൽ ചെയ്യപ്പെട്ടിട്ടുള്ള ഓരൊ പാപങ്ങളെയും അറിവാൻ ചിത്രഗുപ്തനാൽ എഴു

തപ്പെട്ടകണക്ക യമധമ്മരാജാവുവായിച്ചുകെട്ടരുാ പാപങ്ങളുടെ പരിഹാരത്തിന്നായി അതാതപ്രകാരമുള്ള ശിക്ഷകല്പിക്കുന്നതിന്നുമെമ്പെ അല്ലയൊ ചെന്താമരക്കണ്ണ നിൻെറതിരുനാമകീൎത്തനംചെയ്യാൻ ഇടവരുത്തണെ നാരായണ അതിനായി ഞാൻ നമസ്കരിമിക്കുന്നു. എന്നാൽ എത്രയൊ പാപം ചെയ്തിരിക്കെ ഒരിക്കൽ ഉച്ചരിച്ച ഭഗവന്നാമം അത്രയുംകളയിക്കുമൊ എന്നുവിചാരിക്കെണ്ടാ. ഒരു ഭഗവന്നാമം എത്രപാപങ്ങളെക്കളയുമൊ അത്രയുംപാപംചെയ്യാൻ ഒരു പുരുഷായുസ്സുവരെയും കഴിയുന്നതല്ലന്നു വിഷ്ണുരഹസ്യം എന്നഗ്രന്ഥത്തിൽ കല്പിച്ചിരിക്കുന്നു ൧൧

ജ്ഞാനംകൊണ്ടു അജ്ഞാനങ്ങൾ
നീങ്ങിപ്പൊമെന്നു

മൂലം. നക്ഷത്രപങ്ക്തികളുമിന്ദുപ്രകാശവുമൊളിക്കും ദിവാകരനുദിച്ചുണ്ടുയൎന്നളവു പക്ഷിഗണം ഗരുഡനെക്കണ്ടകൈതൊഴുത രക്ഷിക്കഎന്നടിമ നാരായണായനമഃ

അൎത്ഥം. നക്ഷത്രങ്ങളുടെയും ചന്ദ്രൻറെയും മററുമുള്ള പ്രകാശങ്ങൾ ഒക്കെയും ആദിത്യൻഉദിച്ചു പൊങ്ങി വരുമ്പൊൾ തീരെയില്ലാതെ ആയിതീരും എത്രയും വെഗമൊടു പറക്കുന്ന പക്ഷിക്കൂട്ടങ്ങളും ഗരുഡനെക്കാണുമ്പൊൾ കാക്കൽവീണുതൊഴും അതിനാൽ ഭഗവന്നാമത്തെ ഉച്ചരിക്കുന്നസമയം പാപം എന്തുതന്നെയായാലും ഉടനെനശിക്കും അതിനാൽസകല പാപക്ഷയകരമായ നാമൊച്ചാരണം ചെയ്യാൻ സംഗതിയാക്കണെ നാരായണ അതിനായി നമസ്കരിക്കുന്നു. ൧൨

ജീവെശ്വരന്മാർ ഒന്നെന്നു ഭാവിക്കുമ്പോൾ. പ്രപഞ്ചം നശിക്കുമെന്നു

മൂലം. മൽപ്രാണനും പരനുമൊന്നെന്നുറപ്പവന്നു തൽപ്രാണദെഹവുമനിത്യംകളത്രധനം സ്വപ്നാദിയിൽ പലവുകണ്ടാലുണൎന്നവനൊടൊപ്പംഗ്രഹിക്കഹരിനാരായണായനമഃ.

അൎത്ഥം. ഞാനും പരബ്രഹ്മവും ഒന്നുതന്നെ വെറെ ഇല്ലാ എന്നു ഉറക്കുന്ന മനുഷ്യനു രണ്ടെന്നുഭാവിക്കുന്നതായ മനുഷ്യന്റെ പ്രാണനും ദെഹവും അനിത്യമാണഎന്നും അത നശിക്കുന്നതുമാണ പുത്രമിത്രകളത്രാദികളും ധനധാന്യാദികളും സ്വപ്നാവസ്ഥയിൽ കാണുന്നതു ഒക്കയും ഉണരുന്നസമയം എങ്ങിനെ ഇല്ലാതെ ആകുന്നുവൊ അതിന്മണ്ണം നശിച്ചുപൊകുന്നതാണ. അതിനാൽ ഇക്കാണായ ലൊകങ്ങളും പുത്രമിത്രകളത്ര ധനധാന്യാദികളും ഗൃഹങ്ങൾ പശുക്കൾ മുതലായവകളും നശ്വരമുള്ളതെന്നും ബ്രഹ്മംമാത്രം സത്യമെന്നും അതു താനാകുന്നുഎന്നും ഉറപ്പാൻ സംഗതിവരുത്തണെ നാരായണ അതിനായി ഞാൻ നമസ്കരിക്കുന്നു. ഹരിനാമകീൎത്തനമെന്നുള്ള ശീൽമുതൽ മൽപ്രാണൻ എന്നുള്ള ശീൽവരെ ഹരിഃ ശ്രീ ഗണപതയെനമഃ എന്നാകുന്നു അതിന്നു അൎത്ഥം ഹരിഃ എന്ന സംഖ്യ ഇരുപത്തെട്ടു ശ്രീഎന്നു രണ്ടു ഗ എന്നു മൂന്നു ണ എന്നു അഞ്ചു പഎന്നു ഒന്ന ത എന്നു ആറ യെഎന്നു ഒന്നന എന്നു ശൂന്യം മ എന്നു അഞ്ചു ആകെ അൻപത്തൊന്നുഅതിനാൽ ൫൧ ഹരിനാമകീൎത്തനം അൻപൊന്നക്ഷരത്തിൽ ഓരൊരൊഅക്ഷരംകൊ

ണ്ടു ഓരൊ ശീൽകൾ ഉണ്ടാക്കാൻ ഭാവിക്കുന്നു എന്നു അൎത്ഥമാകുന്നു. ഹരിനാമകീൎത്തനം എന്ന ശീൽമുതൽ മൽപ്രാണൻ എന്ന ശീൽവരെ ഉള്ള അൎത്ഥത്താൽ സരസ്വതിയുടെ വന്ദനവും ഉൾപ്പെട്ടിരിക്കുന്നു എങ്ങനെഎന്നാൽ ശ്ലോകം. അകചടതപയാദ്യൈസ്സപ്തഭിവൎണ്ണവൎഗ്ഗൈൎവ്വിരചിതമുഖബാഹാപാദമദ്ധ്യാഖ്യസ്ഥൽകാ സകലജഗദധീശാ ശാശ്വതാ വിശ്വയോനിൎവ്വിതരതു പരിശുദ്ധിം ചെതസശ്ശാരദാവ എന്നു ആചാൎയ്യസ്വാമികൾ പ്രപഞ്ചസാരം ഗ്രന്ഥത്തിൽ ആദ്യംവന്ദിച്ചിരിക്കുന്നു. അതിനാൽ സരസ്വതിയുടെ അംഗം അക്ഷരസ്വരൂപമാണ. അതിനെ വിവരിക്കുന്നു. അ തല ആ മുഖം ഇ വലത്തെകണ്ണു ഈ ഇടത്തെകണ്ണു ഉ വലത്തെച്ചെവി ഊ ഇടത്തെച്ചെവി ഋ വലത്തെമൂക്കു ൠ ഇടത്തെമൂക്കു ഌ വലത്തെക്കവിൾ ൡ ഇടത്തെക്കവിൾ എ മുകളിലെച്ചുണ്ടു ഐ താഴത്തെച്ചുണ്ടു ഒ മൂക്കിന്നുതാഴെ ഔ താടിക്കുമുകളിൽ അം തല അഃ വായ ക വലത്തെ കൈയുടെഭുജം ഖ വലത്തെമുട്ടു ഗ വലത്തെ മണിക്കെട്ടു ഘ വിരൽകളുടെ താഴത്തു ങ വിരൽകളുടെഅററം ച ഇടത്തെകൈയുടെ ഭുജം ഛ മുട്ടു ജ മണിക്കെട്ടു ഝ വിരൽകളുടെ താഴത്തു ഞ വിരൽകളുടെഅററം ട വലത്തെത്തുടയുടെമുകൾ ഠ വലത്തെമുട്ടു ഡ കാൽമണിക്കെട്ടു ഢ വിരൽകളുടെ ചുവടു ണ വിരൽകളുടെഅററം ത ഇടത്തെത്തുടയുടെമുകൾ ഥ ഇടത്തെമുട്ടു ദ മണിക്കെട്ടു ധ വിരൽകളുടെ താഴത്തു ന വിരൽകളുടെ അററം പ വലത്തെപ്പു

digitized by www.sreyas.in

ള ഥ ഇടത്തെപ്പുള്ള ബ പൃഷ്ഠഭാഗം ഭ പൊ ക്കിൾ യ വയറ ര ഹൃദയം ല കഴുത്തുകുഴി വ വലത്തെക്കഴുത്തു ശ ഇടത്തെക്കഴുത്തു ഷ വ ലത്തെകൈമുഴവനും സ ഇടത്തെകൈ മുഴവ നും ഹ വലത്തെക്കാൽമുഴവനും ള ഇടത്തെക്കാ ൽ മുഴവനും ക്ഷ മൂലാധാരംമുതൽ നിറുകവരെ ഇപ്രകാരം അക്ഷരസ്വരൂപയായ സരസ്വതി വർണ്ണവിഗ്രഹഎന്നു അദ്ധ്യാത്മരാമായണത്തി ലും പ്രയോഗിച്ചിരിക്കുന്നു. വർണ്ണങ്ങൾ അക്ഷര ങ്ങളാകുന്നു. വിഗ്രഹം ശരീരം അതുകൊണ്ടു സരസ്വതിയെയും വന്ദിക്കുന്നു. ൧൩.

ഗുരുവിനെ വന്ദിക്കുന്നു

മൂലം. അൻപെണമെന്മനസി ശ്രീനിലകണ്ഠ ഗുരു മംഗളരൂപാക്ഷമിതി വാഴ്ത്തുന്നഞാനുമിഹ അൻപത്തൊരക്ഷരവു മൊരൊന്നിതെന്മൊഴിയി ലൻപൊടുചെൎക്കഹരിനാരായണായനമഃ.

അൎത്ഥം. യാതൊന്നും ഗുരുകാരുണ്യംകൊണ്ട ല്ലാതെ തൊന്നുന്നതല്ലായ്കയാൽ എഴുത്തച്ഛൻ ആദ്യം ഗുരുവന്ദനംചെയ്യുന്നു. ശ്രീനീലകണ്ഠഗു രു എന്നതു സച്ചിദാനന്ദസദാശിവഗുരു എന്നാ ണ എഴുത്തച്ഛന്റെ അച്ഛനായ നീലകണ്ഠൻ നം പൂതിരിപ്പാടെന്നും അൎത്ഥമാകും. അങ്ങിനെയുള്ള നീലകണ്ഠഗുരു എന്റെ മനസ്സിൽ ഉദിച്ചു കൃപ ചെയ്യെണം അങ്ങിനെയുള്ള നീലകണ്ഠഗുരുവി നെത്തന്നെ ചെന്താമരക്കണ്ണനായ സാക്ഷാൽ മഹാവിഷ്ണുഎന്നാം ഞാൻ വാഴ്ത്തുന്നു. അങ്ങിനെ യുള്ള സച്ചിദാനന്ദ ഗുരുകൃപ വെണ്ടത എന്തിനു

digitized by www.sreyas.in

എന്നാൽ അൻപത്തൊന്നു അക്ഷരമുള്ളതിൽ ഓരോരൊ അക്ഷരംകൊണ്ടു ഓരൊ ശീലിന്റെ ആദ്യമായി ചെയ്തു ഹരിനാമകീൎത്തനം എന്ന കീൎത്തനത്തെ ചെയ്യുന്നതിന്നുവെണ്ടി ആകുന്നു. അതിനാൽ അങ്ങിനെയുള്ള സങ്കീൎത്തനത്തെ ഉണ്ടാക്കുന്നതിന്നു സച്ചിദാനന്ദ പരമഗുരുവായ നാരായണനെ ഞാൻ നമസ്കരിക്കുന്നു. ൧൯

ശബ്ദബ്രഹ്മമായ ഭഗവാൻ

അക്ഷരസ്വരൂപിയെന്ന

മൂലം. ആദ്യക്ഷരത്തിലുളവായൊന്നിതൊക്കയ്യുമിതാദ്യക്ഷരത്തിലിതടങ്ങുന്നതും കരുതി ആദ്യക്ഷരാലിവയിലൊരൊന്നെടുത്തുപരി കീൎത്തിപ്പതിന്നരുൾക നാരായണായനമഃ.

അൎത്ഥം. ആദ്യക്ഷരമെന്നതു അകാരമാകുന്നു. ആ അക്ഷരത്തിന്നാണ സകല അക്ഷരങ്ങളും ഉണ്ടായതു. അതു എങ്ങിനെഎന്നാൽ അ എന്ന അക്ഷരം കൂടാതെ ഒരക്ഷരവും ഉച്ചരിപ്പാൻ പാടില്ലാ. എന്നുതന്നെയല്ല ക മുതലായ അക്ഷരങ്ങളുടെ സ്വഭാവങ്ങൾ ക് ഖ് ഗ് എന്നാകുന്നു. ആ അൎദ്ധാക്ഷരങ്ങളായ ക് ഖ് ഗ് ഇതൊടുകൂടി അകാരം ചെൎത്താൽ ക ഖ ഗ എന്നാകുന്നു. എന്നുതന്നെയല്ല യാതൊരക്ഷരവും ഉച്ചരിക്കണമെങ്കിൽ വായ പിളൎന്നല്ലാതെ പാടില്ലാ വായ പിളൎന്നാൽ അ എന്നാണെ ഉച്ചാരണം വരുന്നതു. ആദ്യക്ഷരമെന്നതു ബ്രഹ്മസ്വരൂപമായ ഓങ്കാരമാകുന്നു. ബ്രഹ്മത്തിൽനിന്നു പ്രപഞ്ചം ഉണ്ടായതുപൊലെ ഓങ്കാരത്തിൽനിന്നു സകല അക്ഷരങ്ങളും ഉണ്ടാകുന്നു സകലഅക്ഷരങ്ങളും ആദ്യക്ഷരത്തിൽ ത

ന്നെ ഒതുങ്ങുന്നു എന്നത ആദ്യക്ഷരമായ അകാരത്തിലും ഓങ്കാരത്തിലും അടങ്ങുന്നു. പ്രപഞ്ചം എങ്ങിനെ ബ്രഹ്മത്തിൽതന്നെ അടങ്ങുന്നുവൊ അതുപൊലെ സകലഅക്ഷരങ്ങളും ഓങ്കാരത്തിൽ അടങ്ങുന്നു. എന്നുകരുതി ആദ്യക്ഷരമായ ഓങ്കാരത്തിൽനിന്നു ഓങ്കാരമായപൊരുൾ എന്നശീൽ തുടങ്ങുന്നു. അങ്ങിനെയുള്ള ആദ്യക്ഷരങ്ങളെ മുൻപിൽചെത്തു ഓരൊ ശീൽകൾ ഉണ്ടാകുന്നതിന്നു അക്ഷരസ്വരൂപിയായ നാരായണ നിന്റെകൃപ പരിപൂൎണ്ണമായി ഉണ്ടാവാനായി നിന്നെ നമസ്കരിക്കുന്നു. ൧൨

ഇക്കാണാകുന്ന ലൊകങ്ങൾ ഒക്കയും ഭഗവത്സ്വരൂപമാണെന്നു

മൂലം. ഇക്കണ്ടവിശ്വമതു മിന്ദ്രാദിദെവകളുമക്കെന്നുവഹ്നികളൊ ടൊപ്പംത്രിമൂൎത്തികളും അഗ്രെവിരാൾപുരുഷ നിൻമൂലമക്ഷരവു മൊൎക്കാവുതെണമിഹ നാരായണായനമഃ.

അൎത്ഥം ഇക്കാണപ്പെട്ട സകലലൊകങ്ങളും ഇന്ദ്രൻ അഗ്നി യമൻ നിരൃതി വരുണൻ വായു കുബെരൻ ഈശാനൻ ഇങ്ങിനെ അഷ്ടദിക്ക് പാലകർ മുതലായി മുപ്പത്തിമുക്കൊടിദെവകളും ആദിത്യൻ ചന്ദ്രൻ യാഗാഗ്നികൾ അവ ഗാൎഹസ്പത്യം ആഹവനീയം ദക്ഷിണാഗ്നി ഇവകളും ഇവരൊടുകൂടി ബ്രഹ്മൻ വിഷ്ണു രുദ്രൻ ഇവരും അല്ലയൊ വിരാൾപുരുഷ നിനക്കുംമൂലമായ ഓങ്കാരവും എന്റെ ധ്യാനത്തിൽ വരണം വിരാൾപുരുഷനെന്നാൽ പതിനാലുലൊകവും നിറഞ്ഞതായ ഒരു സ്വരൂപമാണ അത എങ്ങനെയെന്നാൽ

digitized by www.sreyas.in

പാതാളലോകം തൃക്കാൽകൾ പുറവടി രസാതല
ലോകം കണങ്കാൽ മഹാതലലോകം മുട്ടിന്നുതാ
ഴെ തലാതലവും മുട്ടസുതലലോകവും തുട വിതല
ലോകവും അതലലോകവും ചന്തി ഭൂലോകം
പൊക്കിൾ ഭുവർല്ലോകം മാറിടം സ്വർഗ്ഗലോകം
കഴുത്തു മഹർല്ലോകം മുഖം ജനലോകം നെററിത
പോലോകം തല സത്യലോകം ഭഗവാന്റെ ഉ
ച്ചി വേദങ്ങൾ തലമുടി മേഘങ്ങൾ പുരികങ്ങൾ
ബ്രഹ്മാവിന്റെസ്ഥാനം കണ്ണുരോമങ്ങൾ പകലും
രാത്രിയും കണ്ണു ആദിത്യൻ കണ്ണോട്ടം ലോകങ്ങ
ളുടെ സൃഷ്ടി കാതുകൾ ദിക്കുകൾ മൂന്നു അശ്വനി
ദേവകൾ മേൽ ഉതടു ആഗ്രഹം ചുണ്ടു ലജ്ജ പ
ല്ലുകൾ നക്ഷത്രങ്ങൾ ദംഷ്ട്രം യമൻ പുംചിരി മാ
യയുടെവിളയാട്ടു ശ്വാസം കാററു നാക്കു വെള്ളം
വാക്കുകൾ പക്ഷികൾ വായ സിദ്ധവിദ്യാധരന്മാർ
മുതലായവർ മുഖം അഗ്നി കൈകൾ ദേവകൾ
ക്കു അധിപന്മാരായ ഇന്ദ്രാദികൾ മുല ധർമ്മം പൃ
ഷ്ഠം അധർമ്മമനസ്സു ചന്ദ്രൻ ഹൃദയം സത്വാദിഗു
ണങ്ങൾ വയറു സമുദ്രം വസ്ത്രം രണ്ടുസന്ധ്യകളും
പ്രജാപതി ബ്രഹ്മാവു വൃഷണങ്ങൾ മിത്രൻ പിൻ
ചന്തി മൃഗക്കൂട്ടങ്ങൾ കാൽനഖങ്ങൾ ആന കുതി
ര ഒട്ടകം മുതലായത നടപ്പുകാലം മുഖം ബ്രാഹ്മ
ണൻ കൈയ്യു ക്ഷത്രിയൻ തുട വൈശ്യൻ കാൽ
ശൂദ്രൻ വീര്യം ക്രിയാദികൾ എല്ലുകൾ മലകൾ
നാഡികൾ നദികൾ രോമങ്ങൾ മരങ്ങൾഇങ്ങി
നെയുള്ള വിരാൾപ്പുരുഷന്റെ ധ്യാനം മുൻവിവരി
ച്ച ഇന്ദ്രാദികൾ മുതലായവകളാകയാൽ സകല
വും ഈശ്വരമയമെന്നു എന്റെ മനസ്സിൽതൊന്നു

വാനായി നാരായണനിന്നെനമസ്കരിക്കുന്നു. ൫൬

അജ്ഞാനനിവൃത്തിക്കഭഗവന്നാമങ്ങൾ
ഉച്ചരിക്കേണമെന്നു

മൂലം. ൦രംവന്നമോഹമകലെപ്പോവതിന്നുപു
ന രിവണ്ണമുള്ളോരുപ ദെശങ്ങളില്ലലകിൽജീവ
ന്നുകൃഷ്ണഹരിഗോവിന്ദരാമതിരു നാമങ്ങളെന്നൊ
ഴികെ നാരായണായനമഃ.

അൎത്ഥം. മനുഷ്യൎക്ക മായാസംബന്ധമായമൊ
ഹം പുത്രമിത്രകളത്രാദികൾ ധനധാന്യാദികൾ
ഗൃഹങ്ങൾ പശുക്കൾ ഇവകളിലാകുന്നു ഞാനെ
ന്നും എൻറതെന്നും ഉള്ള മഹാമൊഹംവൎദ്ധിച്ചി
രിക്കുന്നു അങ്ങനെയുള്ളമൊഹം തീരണമെങ്കിൽ
അതിന്നു വലുതായ ഒരു ഉപദെശംഉണ്ടു അതുഎ
ന്തെന്നാൽ കൃഷ്ണഹരെ രാമനാരായണ എന്നിങ്ങ
നെയുള്ള ഭഗവാൻെറ തിരുനാമങ്ങളെ എപ്പൊഴും
ജപിക്കണം എന്നാൽ ഭഗവന്നാമ സങ്കീൎത്തനം
കൊണ്ടല്ലാതെ സംസാരമൊഹം തീരുവാൻ വെ
റെ ഉപദെശമില്ല അതിനാൽ എപ്പഴുംഭഗവന്നാ
മസങ്കീൎത്തനംചെയ്യാൻ ഇടവരുത്തെണനാരായ
ണ അതിന്നായിഞാൻ വന്ദിക്കുന്നെൻ. ൫൭

മദമാത്സൎയ്യാദികൾ ഉള്ളവരെ
ഗതിവരുന്നതല്ലെന്നു

മൂലം. ഉള്ളിൽകനത്തമദമാത്സൎയ്യമെന്നിവ
കളുള്ളോരുകാലമുട നെന്താകിലുംമനസിചൊല്ലു
ന്നതാരുതിരു നാമങ്ങളുന്നവനു നല്ലഗതിക്കവഴി
നാരായണായനമഃ.

അൎത്ഥം. തൻെറഉള്ളിൽ നിറഞ്ഞിരിക്കുന്ന
മദം മാത്സൎയ്യം ഡംഭം അഹങ്കാരം കാമം ക്രൊ

digitized by www.sreyas.in

ധം മൊഹം ഇവർകൾ ഉള്ള കാലംവരെ മഷ്യന്ന എന്തൊങ്കിലും ഗതിവരുന്നതല്ലാ. എന്നാൽ തനിക്കനല്ല ഗതിവരെണമെങ്കിൽ ഭഗവന്നാമസംകീൎത്തനംകൊണ്ടല്ലാതെ വെറെയാതൊരുവഴിയും ഇല്ലാ അതിനാൽ മനസ്സിലുള്ള മദമാത്സൎയ്യാദികളെക്കളഞ്ഞു തിരുനാമങ്ങൾ ചൊൽവാൻ സംഗതിവരുത്തണെ നാരായണ അതിനായി ഞാൻനമസ്കരിക്കുന്നു. ൧൭

ഭഗവന്നാമൊച്ചാരണത്തിന്നു നാവുഒന്നല്ലാതെ വെറെഒന്നും ആവശ്യമില്ലെന്നു

മൂലം. ഊരിന്നുവെണ്ട ചിലഭാരങ്ങൾവെണ്ടതിന്നും നീരിന്നുവെണ്ടനിജ ഭാരങ്ങൾവെണ്ടതിനു നാരായണാച്യുത ഹരെഎന്നതിന്നൊരുവർ നാവൊന്നുവെണ്ടുഹരി നാരായണായനമഃ.

അൎത്ഥം.– ഊർഎന്നതു ഒരുദിക്കുഅല്ലാ ഒരുസ്ഥലംഅല്ലാ ഒരുവീടുഅല്ല ഒരുസ്ഥാനം ചിലഭാരങ്ങൾ എന്നത ചില സാമാനങ്ങൾഅല്ലാ ചില കൊപ്പുകൾ നീർഎന്നതു ഗംഗാദികളായ പുണ്യതീൎത്ഥങ്ങൾ ദാരങ്ങൾ പുത്രമിത്രകളത്രാദികൾ ഇവകൾഒന്നും ആവശ്യമില്ലാ ഭഗവന്നാമസങ്കീൎത്തനത്തിന്നു തന്റെനാവു ഒന്നുമാത്രംമതി അതിനാൽ നാരായണ അച്യുതാഹരെ രാമഗൊവിന്ദ എന്ന എല്ലാപ്പൊഴും നാമസംകീൎത്തനം ചെയ്യാൻ ഇടവരുത്തണെ നാരായണ അതിനായി നമസ്കരിക്കുന്നു. ൧൮

ഇന്നാൎക്കു ഭഗവന്നാമം ജപിക്കാവു എന്നില്ലെന്നു

മൂലം. ഈ ദുവായപെണ്ണിന്നുമിരപ്പനും ദാഹകനും തപിതന്നുമഗ്നിയജനംചെയ്യഭൂസുരനും ഹരി

നാമകീൎത്തനമിതൊരുനാളു മാക്കമിതരുതാത്ത തല്ല ഹരിനാരായണായനമഃ.

അൎത്ഥം. പെണ്ണുങ്ങളുടെ തീണ്ടാരി ബ്രഹ്മഹത്തിന്റെ ദൊഷമാകുന്നു. എങ്ങിനെയെന്നാൽ ദെവെന്ദ്രൻ വൃത്രാസുരനെക്കൊന്നപ്പൊറം ബ്രഹ്മഹത്തിവന്നു പിടിപെട്ടു ബൃഹസ്പതിയുടെ ഉപദെശത്താൽ നാലായിപങ്കിട്ടു ഒരുഭാഗംസ്ത്രീകളിൽ തീണ്ടാരിയായും ഒരുഭാഗം വൃക്ഷങ്ങളിൽ കറയായും ഒരുഭാഗം വെള്ളത്തിൽ പതയായും ഒരുഭാഗംഭൂമിയിൽ ഊഷരപ്രദെശമായുംകൊടുത്തു ഊഷരപ്രദെശമെന്നതു ഓർസംബന്ധമായി പുല്ലുകിളിൎക്കാത്ത പ്രദെശമാകുന്നു സ്ത്രീകറംക്കു ഒരുഭാഗംകൊടുത്തപ്പൊറം അവർ ഒരു വരംചൊദിച്ചു അതല്ല സവിക്കുന്നതുവരെ പുരുഷസംയൊഗം വെണമെന്നു. ഇന്ദ്രൻ അങ്ങിനെതന്നെയെന്നു വരംകൊടുത്തു തീണ്ടാരിയും ഗൎഭമായാലത്തെ സംഗവും മറവുള്ളജന്തുക്കറംക്കു ഒന്നിനുമില്ലാ അങ്ങിനെയുള്ള തീണ്ടായിരുന്നപെണ്ണിനും തെണ്ടിനടക്കുന്നവനും പിതൃകൎമ്മം ചെയ്യിട്ടുള്ളവനുംജാതിഭ്രഷ്ടനും അഗ്നിഹൊത്രംചെയ്യു ബ്രാഹ്മണനും മററു എങ്ങിനെയുള്ളവനുംഎപ്പൊഴും ഏതുസമയത്തും ഭഗവന്നാമസങ്കീൎത്തനംചെയ്യുന്നതിനു വിരൊധം ഇല്ലാ അതിനാൽ ഭഗവന്നാമങ്ങളെ ഉച്ചരിപ്പാൻ സംഗതിവരുത്തണെ നാരായണ എന്നതിന്നായി നമസ്കരിക്കുന്നു. ൧൦

ആരുപരിഹസിച്ചാലും ഭഗവന്നാമത്തെ ഉച്ചരിക്കെണമെന്നു

മൂലം. ഇദ്ദൊഷമെന്നു ചിലർ ഭാഷിക്കിലും

digitized by www.sreyas.in

ചിലർകൾ ഒരംപാപി എന്നുപറയുന്നാകിലും മനസി ആരൊവൊനമക്ക തിരിയാതെയെന്നുറച്ചുതിരുനാമങ്ങൾ ചൊല്ലുഹരിനാരായണായനമഃ.

അൎത്ഥം. ഇവനാരടാ വിട്ടഭൊഷനൊ എന്നു ചിലർ പരിഹസിച്ചാലും ചിലപെർ ഇവനാരടാ പാപിയൊ എന്നുപറഞ്ഞു പരിഹസിച്ചാലും അതൊക്കെയും ആരൊവൊ എന്തൊപറയുന്നു എന്നു മനസ്സിൽ ഉറച്ചു ഭഗവാന്റെ തിരുനാമങ്ങളെ ഉറക്കെജപിക്കണം ഭക്തന്മാരായുള്ളവർ നാമങ്ങളെ ഉറക്കെജപിക്കയും ചിലപ്പൊൾ ഇത്രനാളും ഭഗവാന്നാമത്തെ ഉപെക്ഷിച്ചല്ലൊ എന്നുകരകയും ചിലപ്പൊൾ ഭഗവന്നാമത്തെ ജപിക്കാൻ സംഗതിവന്നല്ലൊ എന്നുരസിക്കയും ജപിക്കാത്തവർ നരകത്തിൽ പൊകുമെല്ലൊഎന്നു ദുഃഖിക്കയും ചിലപ്പൊൾസന്തൊഷംകൊണ്ടുകൂത്താടുകയും ചിലപ്പൊൾമൂളിപ്പാട്ടുപാടുകയും ചെയ്യുമെന്നു ഭാഗവതത്തിൽകല്പിച്ചിരിക്കുന്നു. അതിൽവച്ചു ചിലർ പരിഹസിച്ചാലും എന്തുപറഞ്ഞാലും അതു കെൾക്കാതെ ഭഗവന്നാമത്തെ ഉച്ചരിപ്പാൻ സംഗതിവരുത്തണെ നാരായണ അതിന്നായി ഞാൻ നമസ്കരിക്കുന്നു. ൨൭

ഭഗവന്നാമജപത്തിന്നു പൊരുത്തങ്ങൾ ആവശ്യമില്ലെന്നു

മൂലം. ഞസ്ത്യാദിചെത്താര പൊരുത്തംനിനക്കിലുമിതഷിതന്റെ നാമങ്ങണമതിന്നിങ്ങുവെണ്ട ഉദ്ധം ഒരുകൊടികൊടിവക തിരുനാമമുള്ളവയിൽ അരുതാത്തതില്ല ഹരി നാരായണായനമഃ.

അൎത്ഥം. ഞസ്ത്യാദി എന്ന കാണുന്നത അബ

ഥം ഞൎദ്ധ്വാരി എന്നാകുന്നു അത സിദ്ധാരിക്കൊ ഷ്ഠത്തിൽ ഒരു ഭാഗമാകുന്നു. എങ്ങിനെയെന്നാൽ നെടുകയും കീഴമെലായും അയ്യഞ്ചു വരവര ക്കമ്പൊൾ പതിനാറുകൊഷ്ടമാകും അതിനെ ന ന്നാലായി ഭാഗിക്ക അതിൽ മുമ്പിലത്തെനാലു സിദ്ധൻ അല്ലൊ ഞാന്ധുകം പിന്നത്തെനാലു സെ വകം അല്ലൊ സാദ്ധ്യൻ താഴത്തതിൽ മുമ്പില ത്തെനാലു സ്വസിദ്ധൻ അല്ലൊപൊഷകം പിന്ന ത്തെനാലു അരി അല്ലൊ ഘാതകം ഇങ്ങനെയുള്ള പതിനാറു ഖണ്ഡങ്ങളിലും വിധിപൊലെ അമ്പ ത്തൊന്നക്ഷരത്തെ അടക്കണം ഇതിൽപൊരു ത്തം നൊക്കെണ്ടത തന്റെ പെരിന്റെ ആദ്യക്ഷ രം മുൻവിവരിച്ച ഏതു നാലുഖണ്ഡങ്ങളിൽ ഒന്നി വരുന്നുവൊ ആ നാലുഖണ്ഡം തൊട്ടു സിദ്ധൻ സാദ്ധ്യൻ സ്വസിദ്ധൻ അരി എന്ന എണ്ണുന്നംമന്ത്ര ത്തിന്റെ ആദ്യക്ഷരംരംനന്നാലുഖണ്ഡങ്ങളിൽ ഏതിലാണ വരുന്നുയെന്ന നൊക്കണം അതസി ദ്ധനിലൊ സാദ്ധ്യനിലൊ വന്നാൽ മദ്ധ്യമം സ്വ സിദ്ധനിലായാൽ ഉത്തമം അരിയിലായാൽ അ ധമം എന്നാൽ ഓരൊ നാലുഖണ്ഡത്തിലുംസി ദ്ധൻ സാദ്ധ്യൻ സ്വസിദ്ധൻ അരി എന്നുംകൂടി എണ്ണിനൊക്കി പൊരുത്തം അറിയണം കൊഷ്ഠം വരച്ചു കാണിക്കുന്നു ഇതിൽ നഷ്ടജാതകക്രിയയും അടങ്ങിയിരിക്കുന്നു.

digitized by www.sreyas.in

സിദ്ധൻ. ബന്ധുകം. സാദ്ധ്യൻ. സെവകം

| | | | |
|---|---|---|---|
| അ ക<br>ഥ ഹ | ഉ ങ<br>ഫ | ആ ഖ<br>ദ ള | ഊ<br>ച<br>ഫ |
| ഋ ഢ<br>വ | ഞ ഝ<br>മ | ൠ ഘ<br>ശ | ഒ ണ<br>യ |
| ഠം ഫ<br>ന | ൠ ജ<br>ഭ | ഇ ധ<br>ഗ ക്ഷ | ഈ<br>ഛ<br>ഞ്യ |
| അഃ ത<br>സ | ഐ ഠ<br>ല | അം ണ<br>ഷ | ഏ<br>ട<br>ര |

അരി. ഘാതകം. സ്വസിദ്ധൻ. പൊഷകം.

digitized by www.sreyas.in

# നാൾ പൊരുത്തം.

ആദ്യത്തെ ഖണ്ഡംതുടങ്ങി അശ്വതിമുതൽ എണ്ണുക. അതിൽ ഏതു നാളിന്മേലാണ് തന്റെ പേരിന്റെ ആദ്യക്ഷരം വരുന്നത് എന്നും ഏതുനാളിൽ മന്ത്രത്തിന്റെ ആദ്യക്ഷരം വന്നതു എന്നും നോക്കി ജ്യോതിഷക്രമത്തിന്നു പൊരുത്തം നോക്കണം നാൾ ചേർച്ചയുണ്ടെങ്കിൽ ആ മന്ത്രം സിദ്ധിക്കും ഖണ്ഡങ്ങൾതോ ഷെവരച്ചു അക്ഷരം അടച്ചു കാണിക്കുന്നു.

| | | | | | | | | |
|---|---|---|---|---|---|---|---|---|
| അ ആ<br>അശ്വതി | ഇ<br>ഭരണി | ഈ ഉ ഊ ഋ<br>കാർത്തിക | ൠ ഌ ൡ<br>രോഹിണി | എ ഏ<br>മകയിരം | ഐ<br>തിരുവാതിര | ഒ ഓ<br>പുണർതം | ഔ<br>പൂയം | അം അഃ ക<br>ആയില്യം |
| ഖ ഗ<br>മകം | ഘ<br>പൂരം | ങ ച<br>ഉത്രം | ഛ ജ<br>അത്തം | ഝ ഞ<br>ചിത്തിര | ട<br>ചോതി | ഠ ഡ<br>വിശാഖം | ഢ ണ ത<br>അനിഴം | ഥ<br>കേട്ട |
| ദ ധ ന<br>മൂലം | പ<br>പൂരാടം | ഫ<br>ഉത്രാടം | ബ<br>തിരുവോണം | ഭ മ<br>അവിട്ടം | യ<br>ചതയം | ര ല<br>പൂരുരുട്ടാതി | വ ശ ഷ<br>ഉത്രട്ടാതി | സ ഹ ള ക്ഷ<br>രേവതി |

### രാശിപ്പൊരുത്തം

തന്റെപെരിന്റെ ആദ്യക്ഷരം ഏതുരാശിയിലൊ മന്ത്രത്തിന്റെ ആദ്യക്ഷരം ഏതുരാശിയിലൊ വരുന്നുയെന്നുനൊക്കി ജ്യോതിഷചക്രമത്തിൽരാശിതമ്മിൽ പൊരുത്തമുണ്ടൊ എന്നു നൊക്കണം. ചക്രംവരച്ചുകാണിക്കുന്നു.

| | | | |
|---|---|---|---|
| യ ര ല വ | അ ആ ഇ ഈ | ഉ ഊ ഋ | ൠ ഌ ൡ |
| പ ഫ ബ ഭ മ | (ശ്ലൊ) ലഗ്നംധനം ഭ്രാതൃബന്ധുപുത്രശത്രുകളത്രകാഃ മരണംധൎമ്മകൎമ്മായ വ്യയാ നിസ്പൃശ്ചധാക്രമം | | എ ഐ |
| ത ഥ ദ ധ ന | | | ഒ ഔ |
| ട ഠ ഡ ഢ ണ | ച ഛ ജ ഝ ഞ | ക ഖ ഗ ഘ ങ | അം അഃ ശ ഷ സ ഹ ള ക്ഷ |

### ഭൂതപ്പൊരുത്തം

അ ഇ ഉ എ ഒ

പൃഥിവി അപ്പു തെജസ്സ വായു ആകാശം

ഈവിവരിച്ച അഞ്ചക്ഷരങ്ങളിൽ സകലപെരുക

digitized by www.sreyas.in

ളും ഒതുങ്ങുന്ന ഉദ്ഭൂതാന്തം അ അച്ചുതൻരാമൻ ഇ ചിദംബരൻ വിശ്വനാഥൻ ഉ കുമാരൻ സുബ്രഹ്മ ണ്യൻ എ കെരളൻ പെരുമാൾ ഒ ഗൊവിന്ദൻ ലൊചനൻ ഇങ്ങനെപെരിന്റെ ആദി അ ഇ ഉ എ ഒ ം ഇം അഞ്ചക്ഷരത്തിൽ ഏതാണെന്നും മന്ത്രത്തി ന്റെ ആദി ം അഞ്ചിൽ ഏതിലാണ വരുന്ന തെന്നും നൊക്കണം തന്റെനാൾ പൃഥിവിയൊ അപ്പൊ തെജസ്സൊ വായുവൊ ആകാശമൊ എ ന്നും മന്ത്രത്തിന്റെ ആദ്യക്ഷരം ഇതിൽ ഏതി ലാണ വരുന്നതെന്നും നൊക്കി ബന്ധുശത്രുത അ റിഞ്ഞു ചെയ്ക്കണം പൃഥിവിക്കും അഗ്നിക്കും ജലം ശത്രു ജലത്തിന്ന വായുശത്രു അഗ്നിക്കും ആകാ ശത്തിന്നും വായുബന്ധു പൃഥിവിക്ക അപ്പുശത്രു അപ്പിന്ന ആകാശംബന്ധു.

ഋണഋണീഭാവപ്പൊരുത്തം

തന്റെപെരിന്റെ ആദ്യക്ഷരം തുടങ്ങി മന്ത്ര ത്തിന്റെ ആദ്യക്ഷരംവരെ എണ്ണിനൊക്കീട്ടുണ്ടാ കുന്ന സംഖ്യയെ മൂന്നിൽപെരുക്കി ഏഴിൽഹരി ച്ച ശെഷംവരുന്ന സംഖ്യയും മന്ത്രത്തിന്റെ ആ ദ്യക്ഷരംതുടങ്ങി പെരിന്റെ ആദ്യക്ഷരംവരെ എണ്ണി അത ഏഴിൽപെരുക്കി മൂന്നിൽഹരിച്ച ശി ഷ്ടംവരുന്ന സംഖ്യയും നൊക്കിയാൽ മുൻവിവരി ച്ച ശിഷ്ടംസംഖ്യ അധികമായിവന്നാൽ ആമന്ത്ര ത്തിന്ന താൻകടം വീട്ടെണ്ടവനെന്നും മുൻപറ ഞ്ഞ സംഖ്യയെക്കാൾ പിൻപറഞ്ഞസംഖ്യ അ ധികമായിവന്നാൽ ആമന്ത്രംതനിക്ക കടംവീട്ടെ ണ്ടതെന്നും അറിയണം താൻകടംവീട്ടെണ്ടതായി വന്നാൽ ആമന്ത്രംതനിക്ക ഫലിക്കുന്നതല്ലാ ത

നിക്ക ആമന്ത്രം കടംവീട്ടേണ്ടതായിരുന്നാൽ ആ മന്ത്രംതനിക്ക എളുപ്പത്തിൽ സിദ്ധിക്കും.

ഇങ്ങനെപ്രപഞ്ചസാരത്തിൽകല്പിച്ചിട്ടുള്ള ആഞ്ചുവിധപൊരുത്തങ്ങളിൽ ഒന്നെങ്കിലും ഭഗവന്നാമജപത്തിന്നു ആവശ്യമില്ലാ നിശ്ചയംതന്നെ എന്നാൽ ഭഗവാന്റെ ഇത്രയെനാമം ഉള്ളു എന്നു ഒരു ക്ലിപ്തവും ഇല്ലാ എത്രയൊകൊടികൊടി തിരുനാമങ്ങൾ ഉള്ളതിൽ ഏതൊ ഒരു തിരുനാമത്തെ ജപിച്ചാലും ഗതിഭവിക്കുന്നതാണ അങ്ങനെയുള്ള ഭഗവന്നാമത്തെ ജപിപ്പാൻ സംഗതിവരുത്തണെ നാരായണ അതിന്നായി നമസ്കരിക്കുന്നു. ൧൧

ഭക്തിയൊടുകൂടി നാമജപംചെയ്യണമെന്നു

മൂലം. ഞകാരാദി മുതലായിട്ടു ഞാനുമിഹ കൈകൂപ്പി വീണ്ടെനിരക്കുന്നുനാഥനൊടു ഏകാന്തഭക്തി അകമെവന്നുദിപ്പതിനു വൈകുന്നതെന്തു ഹരിനാരായണായനമഃ.

അൎത്ഥം. ഞകാരം ചന്ദ്രനാകുന്നു ചന്ദ്രൻആദിത്യൻ ഇന്ദ്രൻ മുതലായ എല്ലാത്തിന്നെ ഈശ്വരമയമെന്നു വിചാരിച്ചു കൈരണ്ടും തലയിന്മെൽ വച്ചുവീണുസാഷ്ടാംഗമാംവണ്ണംനമസ്കരിച്ചിട്ടു നാഥനായ ഈശ്വരനൊടു വളരെ ഇരക്കുന്നു എന്തിനെന്നുവച്ചാൽ ഏകാന്തമായ ഭക്തി ഉണ്ടാകുന്നതിന്നുവെണ്ടി എന്നാൽ ഭക്തിരണ്ടുവിധം പ്രാകൃതഭക്തിഎന്നും ഏകാന്തഭക്തിയെന്നും പ്രാകൃതഭക്തിയെന്നതു കൎമ്മത്തിലുള്ളഭക്തിയാകുന്നു ഏകാന്തഭക്തി എന്നത സകലകൎമ്മവും ഉപെക്ഷിച്ചു സകലവും ഈശ്വരമയമെന്നു ഉറക്കുന്നതാണു

digitized by www.sreyas.in

അങ്ങിനെയുള്ള ഏകാന്തഭക്തി ഇനിക്കു ഉദിപ്പാൻ വെണ്ടി ഹരെ നാരായണ നിന്നെ ഞാൻ നമസ്കരിക്കുന്നു. ൨൩

സത്തുക്കളൊടുകൂടിയെ ഭക്തിഉണ്ടാകുഎന്നു

മൂലം. ഏകാന്തയൊഗികളുടി ലാകാംക്ഷകൊണ്ടുപരമെകാന്തിതെന്നാഴി പൊകുന്നിതെന്മനവും കാകൻപറന്നുപൂനരന്നങ്ങൾപൊയവഴി പൊകുന്നപൊലെഹരി നാരായണായനമഃ.

അൎത്ഥം. ഏകാന്തയൊഗികൾഎന്നതു പുത്രമിത്രകളത്രാദികളായ സകലപ്രപഞ്ചത്തെയും ഉപെക്ഷിച്ചും തന്നെപ്പൊലെയാണ സകലഭൂതങ്ങളും എല്ലാം ഒരംശമയമെന്നും എല്ലാഭൂതങ്ങളിലും ദയയുള്ളവരായും മദമാത്സൎയ്യഡംഭം അഹങ്കാരാതികളായ മാനാഭിമാനത്തെ തീരെ ഉപെക്ഷിച്ചവരായും എല്ലാപ്പൊഴും ഭഗവൽപാദാരവിന്ദത്തെ സെവിക്കുന്നവരായും ഇരിക്കുന്ന സനകാദിമഹായൊഗികളാകുന്നു: അങ്ങിനെയുള്ള മഹായൊഗികളുടെ മാൎഗ്ഗത്തെ അനുസരിച്ചു നടക്കെണമെന്നാണ എന്റെ ആഗ്രഹം അതിന്നു ഉപമ അരയന്നങ്ങൾ പറന്നുപൊകുന്ന വഴിയെ ഒരു കാക്കയും പറന്നുപൊകണമെന്നു ആഗ്രഹിക്കുന്നപൊലെ എന്റെമനസ്സും പ്രവൃത്തിക്കുന്നതാകകൊണ്ടു സകലത്തെയുംഉപെക്ഷിച്ചു പരമഹംസഗതിയെ പ്രാപിക്കുന്നതിന്നു സംഗതിവരുത്തണെ നാരായണാ അതിന്നായിനിന്നെ ഞാൻ നമസ്കരിക്കുന്നു. ൨൪

തൊണ്ണൂററാറ തത്വത്തിനുള്ളിലാണ
ഭഗവാൻെറസ്ഥിതി എന്നു

മൂലം. അയ്യഞ്ചു്ഞ്ചുമുടനയ്യാറുമെട്ടുമുടൻ ഒരു
വ്വണ്ണുമെട്ടുമുടനെൺമൂന്നുമെഴുമഥ ചെററ്വൊടൊര
ഞ്ചുമപിരണ്ടൊന്നുതത്വമതിൽ മെവുന്നനാഥഹരി
നാരായണായനമഃ.

അൎത്ഥം. ഐയ്യഞ്ചു ഇരുപത്തഞ്ചു ആ തത്വ
ങ്ങൾ ഏതെല്ലാമെന്നാൽ പൃഥിവി അപ്പു തെജ
സ്സു വായു ആകാശം അഞ്ചു ചക്ഷു ശ്രൊത്രജി
ഹ്വാ ഘ്രാണ ത്വക് അഞ്ചു രൂപ രസ ഗന്ധ സ്പ
ൎശ ശബ്ദം അഞ്ചു വാക് പാദ പാണിപായു ഉപ
സ്ഥം അഞ്ചു പ്രാണൻ അപാനൻ സമാനൻ ഉ
ദാനൻ വ്യാനൻ അഞ്ചു ഇങ്ങിനെ ഇരുപത്തഞ്ചു
തത്വങ്ങൾ പിന്നത്തെ അഞ്ചു നാഗൻ കൂൎമ്മൻ കൃ
കലൻ ദെവദത്തൻ ധനഞ്ജയൻ അഞ്ചു പിന്ന
ത്തെ അഞ്ചു വമനം ദാനം ഗമനം വിസൎഗ്ഗം ആ
നന്ദം അഞ്ചു ആറു മൂലാധാരം സ്വാധിഷ്ഠാനം
അനാഹതം ആജ്ഞാ വിശുദ്ധി ലംബികാ ആറു
പിന്നെ എട്ടു കാമം ക്രൊധം ലൊഭം മൊഹം മ
ദം മാത്സൎയ്യം ഡംഭം അഹങ്കാരം എട്ടു പിന്ന
ത്തെ എട്ടു മനസ്സു ബുദ്ധി ചിത്തം അഹങ്കാരം
ചലനം ദാവനം കംപനം കഞ്ചനം എട്ടു എൺ
മൂന്നു ഇരുപത്തിനാലു അവ ഇളാ പിംഗളാ സു
ഷുമ്നാ മൂന്നു സൂൎയ്യമണ്ഡലം സൊമമണ്ഡലം വഹ്നി
മണ്ഡലം മൂന്നു വാതം പിത്തം കഫം മൂന്നു പു
ത്രെഷണ വിത്തെഷണ ദാരെഷണ മൂന്നു സ
ത്വം രജസ്സു തമസ്സു മൂന്നു ജാഗ്രൽ സ്വപ്നസുഷുപ്തി
മൂന്നു ആദ്ധ്യാത്മികം ആധിഭൌതികം ആധി

ദൈവികം മൂന്നു സ്ഥൂലം സൂക്ഷ്മം കാരണം മൂന്നു ഇങ്ങിനെ ഇരുപത്തിനാലു പിന്നത്തേഏഴു രസം രക്തം മാംസം മെദസ്സു മജ്ജ അസ്ഥി ശുക്ലം ഏഴു പിന്നെത്തഅഞ്ചു അന്നമയം മനോമയംപ്രാണമയം വിജ്ഞാനമയം ആനന്ദമയം അഞ്ചു രണ്ടും ഒന്നും മൂന്നും അത ബ്രഹ്മൻ വിഷ്ണു രുദ്രൻ മൂന്നു ഇങ്ങിനെ തൊണ്ണൂററാറു തത്വത്തിനുള്ളിലാണ ഈശ്വരന്റെ സ്ഥിതി എന്നു എന്റെ മനസ്സിൽ ഉറപ്പാൻവെണ്ടി നാരായണനിന്നെ നമസ്കരിക്കുന്നു. ൨൬

ഭഗവൽഗീതാദികളെക്കൊണ്ടും

ഭഗവൽസ്ഥിതി അറിവാൻപാടില്ലെന്നു

മൂലം. ഓതുന്നഗീതകളിതെല്ലാമിതെന്നുപൊരുളെതെന്നു കാണ്മതിന്നുപൊരാ മനൊബലവുമെതെങ്കിലുംകിമപി കാരുണ്യമിന്നുതവ സാധിക്കവെണ്ടുഹരിനാരായണായനമഃ.

അൎത്ഥം ഗീതകൾ പലപ്രകാരത്തിലുണ്ട അത ഭഗവൽഗീതാ രുദ്രഗീതാ ബ്രഹ്മഗീതാ കുമാരഗീതാ സനൽകുമാരഗീതാ ഗൊപികാഗീതാ വെണുഗീതാ ഭ്രമരഗീതാ ശ്രുതിഗീതാ ശങ്കരഗീതാ മുതലായി വളരെ ഗീതകളുണ്ട ഈ ഗീതകളിൽ വിവരിക്കുന്നതായ പൊരുൾ ഇന്നതെന്നു നിശ്ചയിക്കുന്നതിന്നു ഇനിക്കു ബുദ്ധിബലംപൊരാ ഏതുവിധമായാലും ഭഗവൽകാരുണ്യം ലഭിക്കെണ്ടത എത്രയും ആവശ്യമാണ അതിനാൽ എത്ര ഗീത അഭ്യസിച്ചാലും ഏതെല്ലാംഗ്രന്ഥങ്ങൾനൊക്കിയാലും ഭക്തിയുണ്ടെങ്കിലെ ഭഗവൽകൃപാ ലഭിക്കയുള്ളു അങ്ങിനെയുള്ള നിന്റെകൃപ എങ്കൽഉ

ദിക്കണെ നാരായണ അതിനായി നിന്നെഞാൻ നമസ്കരിക്കുന്നു. ൨൮

മായാമൊഹം ഉണ്ടാകാതെ ഇരിക്കേണ്ടത
ആവശ്യമെന്നു

മൂലം. ഔദുംബരത്തിൽ മശകത്തിനുതൊന്നുമിതി ഢീതെകദാപിസുഖ മില്ലെന്നതല്ലൊരിച്ചുചൊതൊവിമൊഹിനി മയക്കാല്ല മായതവ ദെഹൊഹമെന്നിവയിൽ നാരായണായനമഃ.

അൎത്ഥം ഔദുംബരം അത്തിമരം അതിന്റെ കായ്ക്കകത്തു നിറഞ്ഞു തിങ്ങിക്കിടക്കുന്നതായ പുഴക്കൾ ഇതിലധികം ഒരു സുഖവുമില്ലെന്നു വിചാരിക്കുന്നതുപൊലെ പുത്രമിത്രകളത്രാദികൾ ധനധാന്യാദികൾ ഗ്രഹം പശുക്കൾ മാനാഭിമാനങ്ങൾ ഇതാണു അധികംസുഖമെന്നു സകലജനമൊഹിനിയായ നിന്റെമഹാമായാ എന്നൊതൊന്നിക്കാതെയിരിക്കണം ദുഃഖകരമായ സംസാരബന്ധംനീങ്ങുവാനും ഭഗവന്മാഹാത്മ്യങ്ങളെ കഥിപ്പാനുംവെണ്ടി മഹാമായാഎന്നെ ബന്ധിക്കാതെ ഇരിക്കണെ നാരായണാ അതിനായി നിന്നെഞാൻ നമസ്കരിക്കുന്നു. ൨൯

മൊഹത്തിൽ അകപ്പെടാതെ
ഭഗവാനെ സെവിക്കണമെന്നു

മൂലം. അംഭൊജസംഭവനു മമ്പൊടുനീന്തിഞാത വന്മൊഹവാരിധിയി ലെന്നൊടമൊത്തുമമവൻപെടിപാരമവ നൻപൊടടാല്ലതിനു മുൻപെതൊഴാമടികൾ നാരായണായനമഃ.

അൎത്ഥം. ഭഗവാന്റെ നാഭീകമലത്തിൽ നിന്നുണ്ടായ ബ്രഹ്മാവും വലുതായ മഹാമൊഹസമ

digitized by www.sreyas.in

ദ്രത്തിൽ കിടന്നു ഉഴന്നു നീന്തി ഇന്നെടമെന്നു അറിയാതെയും വളരെ ഭയത്തൊടും മുങ്ങിയും പൊങ്ങിയും വലയുന്നു. അങ്ങിനെയുള്ള മഹാമൊഹം എന്നെവന്നു പിടികൂടന്നതിന്നുമുമ്പ നിന്റെ പാദാരവിന്ദങ്ങളെ തൊഴാറാക്കണെ നാരായണ അതിന്നായി നിന്നെ ഞാൻ നമസ്കരിക്കുന്നു. ൨൭

അജാമിളനെയമപാശത്തിൽനിന്ന വിടുവിച്ച വിഷ്ണു പാർഷദന്മാരെ വന്ദിക്കുന്നുഎന്ന

മൂലം. അല്പാശവും വടിയുമായെത്തിക്കൊണ്ട ജാമിളനെ മുപ്പാടുവെന്നുകയറിപ്പോട്ടാർത്ത കിങ്കരരെ പിൽപാടുചെന്നു തടുത്താരു നാൽവരുമുപ്പൊഴെന്നു മിഹരിനാരായണായനമഃ.

അൎത്ഥം. അജാമിളൻ എന്നൊരു ബ്രാഹ്മണൻ കന്യാകുമാരിഎന്ന ക്ഷെത്രത്തിന്നു സമീപത്തു വൃദ്ധന്മാരായ തന്റെ മാതാപിതാക്കന്മാരെ ശിശ്രൂഷിച്ചു വിദ്യാഭ്യാസവുംചെയ്തു പാൎത്തുവരുമ്പൊൾ ഒരുദിവസം വനത്തിൽ ചമതകൊണ്ടുവരാനായിപൊയസമയം അവിടെ രൂപവതിയായി സുരാപാനിയായി വ്യഭിചാരിയായ ഒരു ശൂദ്രസ്ത്രീയെകണ്ടു അവളിൽമൊഹിച്ചു മാതാപിതാക്കന്മാരെയും ഉപെക്ഷിച്ചു അവളൊടുകൂടിചെന്നു സുഖമായി ക്രീഡിച്ചുവസിച്ചു. അവളിൽ പത്തുപുത്രന്മാരും ഉണ്ടായി. അതിൽ ഒടുക്കത്തെ മകനു നാരായണൻ എന്നു പെരിട്ടു. ആ അജാമിളൻ എണ്പത്തെട്ടുവയസ്സിൽ പാശവും വടിയുമായി മൂന്നു യമദൂതന്മാരെക്കണ്ടു വളരെഭയപ്പെട്ടു അയ്യൊ ഇവർകളെ കണ്ടാൽ നാരായണൻ പെടിക്കുമെല്ലൊ എന്നു ഉറക്കെ നാരായണ എന്നുവിളിച്ചു

യമദൂതർ അജാമിളനെ പാശം ഇട്ടു കെട്ടിവലിച്ചു. നാരായണ എന്നു വിളിച്ചതുകെട്ടു കിരീടകുണ്ഡലധാരികളായി ശംഖചക്രഗദാധാരികളായി വളരെമനൊഹരന്മാര നാലുപെർ സുനന്ദൻ നന്ദൻ മുതലായ വിഷ്ണുദൂതന്മാർ വന്നു അജാമിളനെ കെട്ടഴിച്ചുവിട്ടു അവർ യമദൂതന്മാരൊടു ഭഗവന്നാമവൈഭവത്തെ ഉപദെശിക്കയുംചെയ്തു. പിന്നെ ആ അജാമിളൻ ഭഗവന്നാമവൈഭവം അറിഞ്ഞു ഗംഗാതീരത്തുചെന്നു തപസ്സുചെയ്തു വൈകുണ്ഠത്തെപ്രാപിച്ചു. നാമസങ്കീർത്തനം ചെയ്യുന്നെടത്തു വിഷ്ണുപാർഷദന്മാർ കൂടെ ഉണ്ടായിരിക്കും അങ്ങിനെ അജാമിളനെ യമപാശത്തിൽനിന്നു വിടുവിച്ചുവരായ ആ വിഷ്ണുപാർഷദന്മാർ നാലുപെരയും ഞാൻ നമസ്കരിക്കുന്നു. ൨൯

ഭഗവന്മാഹാത്മ്യം

ഇന്നവണ്ണമെന്നറിവാൻപാടില്ലെന്നു

മൂലം. കഷ്ടംഭവാനെയൊരു പാണ്ഡ്യൻഭജിച്ചളവഗസ്ത്യെനനീബതശപിപ്പിച്ചതെന്തിനിഹ നക്രെണകാൽക്കഥ കടിപ്പിച്ചതെന്തിനതുമൊക്കാവതല്ല ഹരിനാരായണായനമഃ.

അൎത്ഥം. മുമ്പിൽ പാണ്ഡിദെശത്ത ഇന്ദ്രദ്യുമ്നൻ എന്ന മഹാരാജാവ വളരെക്കാലമായി ദൃഢഭക്തിയൊടുംകൂടി കണ്ണടച്ചു ഭഗവദ്ധ്യാനം ചെയ്തിരിക്കുമ്പൊൾ അഗസ്ത്യമഹൎഷി ശിഷ്യകളൊടും കൂടി അവിടെ എഴുന്നെള്ളി അപ്പൊൾ ഒരു വിവരം രാജാവു അറിയാതെ ധ്യാനത്തിൽ ഇരിക്കുമ്പൊൾ എന്നെ ബഹുമാനിക്കാതെ മത്തനായി ഇരുന്നതുകൊണ്ടു മദയാനയായിപ്പൊകുമെന്നു ശ

പിച്ചു. അത എന്തിനെന്നുവച്ചാൽ രാജാവു ദ്ര വ്യമദത്തിൽനിന്നും ഒഴിഞ്ഞു ഏകാന്തഭക്തിയൊ ടുംകൂടി കഠിനമായി ൟശ്വരനെ സെവിപ്പാനും ബ്രാഹ്മണരുടെവലിപ്പംഇത്രഎന്നു കാണിപ്പാനും വെണ്ടിയാകുന്നു അഗസ്ത്യനെക്കൊണ്ടു ശപിപ്പിച്ചതു ആ ശാപത്താൽ രാജാവു ആനയായിഭവിച്ചു വ ളരെ പിടി ആനകളൊടുംകൂടി ക്ഷീരാബ്ധിക്കരയി ൽ ത്രികൂടം എന്ന പൎവ്വതത്തിന്റെ സമീപത്തു ള്ള മാനസസരസ്സിൽ വെള്ളംകുടിപ്പാനും കളിപ്പാ നുമായി ഇറങ്ങിയപ്പൊൾ അവിടെദെവലൻ എ ന്ന മഹൎഷിയുടെ ശാപംകൊണ്ടു മുതലയായി കി ടക്കുന്ന ഹൂഹൂ എന്ന ഗന്ധൎവ്വൻ ആനയുടെകാ ക്കൽ പിടിച്ചുവലിച്ചു ഇങ്ങനെ ആയിരം സംവ ത്സരം തമ്മിൽ വലിക്കുന്നസമയം ആനതന്നെ ക്ഷീണിച്ചു ദുഃഖിച്ചു മുമ്പിൽ ൟശ്വരധ്യാനം ചെ യ്തമാഹാത്മ്യംകൊണ്ടു ജ്ഞാനം ഉണ്ടായി ഭഗവാ നെ നിൎഗ്ഗുണനായിസ്തുതിച്ചു തന്റെതുമ്പിക്കൈ കൊണ്ടു താമരപ്പൂവുപറിച്ചു പൂജിച്ചു അപ്പൊൾ ഭ ഗവാൻ ഗരുഡന്മെലെറി ചക്രായുധവും ധരിച്ചു പ്രത്യക്ഷമായി ചക്രായുധംകൊണ്ടു മുതലയുടെ വായ അറുത്തു ആനയെ വിടുവിച്ചു തന്റെസം ത്രപ്യത്തെക്കൊടുത്തു മുതലയെക്കൊണ്ടു കടിപ്പി ച്ചതു എന്തിനെന്നുവച്ചാൽ മുമ്പിൽദെവലൻ എ ന്ന മഹൎഷി മാനസസരസ്സിന്റെ കരയിൽ തപ സ്സുചെയ്തിരിക്കുമ്പൊൾ ചാറവന്നുമൂടി അപ്പൊൾ ഹൂഹൂ എന്നഗന്ധൎവ്വൻ സ്ത്രീകളൊടുംകൂടി ജലക്രീ ഡക്കായിവന്നു. ചാറിന്റെമുകളിൽക്കയറി വെ ള്ളത്തിൽചാടിയപ്പൊൾ വെള്ളംകൊണ്ടു ചാറ

അഖിഞ്ഞു മഹഷിയുടെതലയിൽ ചവുട്ടിയതുകൊ ണ്ടു ദ്വെഷ്യത്തൊടുകൂടി മുതലയായി പൊകെന്നു ശപിച്ചു ആ മുതലക്കു ശാപമൊക്ഷം വരുന്നതി ന്നുവെണ്ടിയാണെ മുതലയെക്കൊണ്ടു കടിപ്പിച്ച ത്തു അതിനാൽ ഭക്തന്മാൎക്കു ഗതികൊടുക്കുന്നതി ൽ ഭഗവാന്റെമഹിമ ഇന്നവണ്ണമെന്നു അറിവാ ൻപാടില്ല ഗജെന്ദ്രനു ഗതിവന്നപൊലെ ഇനി ക്കും ഗതിവരുന്നതിന്നുവെണ്ടിനാരായണ നിന്നെ നമസ്കരിക്കുന്നു. ൩൦

തന്നെസെവിക്കുന്നഭക്തന്മാൎക്കുക്ഷണത്തിൽ മുക്തികൊടുക്കുമെന്നു

മൂലം. ഖട്വാംഗനെന്നധരണീശനുകാണ്കൊ ന്നു മുഹൂൎത്തന നീഗതികൊടുപ്പാനുമെന്തുവിധി കെ ട്ടില്ല നിൻകളികളിപ്പൊലെതങ്ങളിൽ വിരുദ്ധങ്ങ ളായുളവു നാരായണായനമഃ.

അൎത്ഥം. പാണ്ഡ്യരാജാവു ഇന്ദ്രദ്യുമ്നനായ ഗ ജെന്ദ്രനു ഏറിയകാലം സെവിച്ചതുകൊണ്ടാണ ല്ലൊ ഗതികിട്ടിയതു അതിനാൽ വളരെക്കാലം സെവിച്ചെങ്കിലെ ഗതിലഭിക്കു എന്ന സംശയി ക്കെണ്ടാ ഖട്വാംഗൻ എന്നമഹാരാജാവു ഒരുമുഹൂ ൎത്തംകഠിനമായി ഏകാന്തമായ ഭക്തിയൊടുകൂടി സെവിച്ചപ്പൊഴും ഗതികൊടുക്കയുംചെയ്തു. അ തിന്റെ വിധി എന്തെന്നാൽ ആ രാജാവു വളരെ ക്കാലം ഭഗവാനെക്കുറിച്ചു ദൃഢഭക്തിയൊടുകൂടി ജന്മാന്തരത്തിൽ തപസ്സുചെയ്തിട്ടുണ്ടു. അതിനാ ലും ഇന്ദ്രിയനിഗ്രഹംചെയ്തു ഏകാന്തമായി മന സ്സിനെഭഗവാങ്കൽ സമൎപ്പിച്ചുതപസ്സുചെയ്തു ധ്യാ നംചെയ്തതുകൊണ്ടും ആകുന്നു. അതിനാൽ ഭ

digitized by www.sreyas.in

ഗവാന്റെ ലീല ഇന്നവണ്ണമെന്നു ആൎക്കും നിശ്ച യിപ്പാൻ പാടില്ലാ. അങ്ങിനെയുള്ള ഭഗവാന്റെ ഗതി കൊടുങ്കാറ്റുപൊലെ വെഗത്തിൽ എനിക്കും ഗതിത രണെ നാരായണ അതിനായി ഞാൻ നമസ്കരി ക്കുന്നു. ൩൨

## ഭഗവൽഗതി ഇന്നവണ്ണമെന്നു നിശ്ചയിപ്പാൻ പ്രയാസമെന്നു

മൂലം. ഗൎവ്വിച്ചുവന്നൊരുജരാസന്ധനൊടുയു ദ്ധി ചെയ്വൊടുനിൻപ്പതിനു പൊരാനിനക്കുബലം അവ്വാരിധെ൪ദ്ധഹരബാണംതൊടുത്തതു തളപ്പി പ്പതിന്നുമതി നാരായണായനമഃ.

അൎത്ഥം. കംസന്റെ ഭാൎയ്യമാരുടെ അച്ഛനാ യ ജരാസന്ധൻഎന്ന മഗധദെശത്തു രാജാവു ഇരുപത്തിമൂന്നു അക്ഷൌഹിണി സൈന്യത്തൊ ടുകൂടി പതിനെഴ പ്രാവശ്യം യുദ്ധത്തിന്നുവന്ന പ്പൊഴും ആ സൈന്യങ്ങളെ ഒക്കെയും നശിപ്പിച്ചു പതിനെട്ടാംപ്രാവശ്യം തൊററതായിഭാവിച്ചുഓടി പ്പൊയി. അങ്ങിനെജരാസന്ധനൊടു തൊററഭഗ വാൻ ശ്രീരാമനായിഅവതരിച്ചിരുന്നസമയംസീ താന്വെഷണത്തിന്നായി സുഗ്രീവാദി വാനരന്മാ രൊടുംകൂടി സമുദ്രതീരത്തുചെന്നു സമുദ്രംകടപ്പാ ൻ പാടില്ലാതെ സമുദ്രരാജനെ സെവിച്ചും പ്രത്യ ക്ഷമാകാതെ കൊപത്തൊടുകൂടി ആഗ്നെയാസ്ത്രം പ്രയൊഗിച്ചു സമുദ്രത്തെ ശൊഷിപ്പിക്കുന്നതിനു ബലമുണ്ടായി. അങ്ങിനെയുള്ള ഭഗവാൻ ജരാ സന്ധനൊടു തൊററതായി ഭാവിച്ചതു ഭക്തനാ യ ഭീമസെനനു യശസ്സു ഉണ്ടാവാൻ വെണ്ടിയാ

digitized by www.sreyas.in

## ഒന്നു അക്ഷൌഹിണിയുടെ കണക്കു താഴെ പറയുന്നു.

ആന ൧ ഇതിന്നു പത്തി എന്നു പെർ
തെർ ൧
കുതിര ൩
കാലാൾ ൫

ആന ൩ ഇതിന്നു സെനാമുഖം എന്നു പെർ
തെർ ൩
കുതിര ൯
കാലാൾ ൰൫

ആന ൯ ഇത ഗുല്മം
തെർ ൯
കുതിര ൨൰൭
കാലാൾ ൪൰൫

ആന ൨൰൭ ഇത ഗണം
തെർ ൨൰൭
കുതിര ൮൰൧
കാലാൾ ൱൩൰൫

ആന ൮൰൧ ഇത വാഹിനി
തെർ ൮൰൧
കുതിര ൨൱൪൰൩
കാലാൾ ൪൱൫

ആന ൨൱൪൰൩ ഇത പ്രതനാ
തെർ ൨൱൪൰൩
കുതിര ൭൱൨൰൯
കാലാൾ ൲൨൱൰൫

ആന ൭൱൨൰൯ ഇതു ചമൂ
തെർ ൭൱൨൰൯
കുതിര ൨൲൱൮൰൭
കാലാൾ ൩൲൬൱൪൰൫

ആന ൨൲൱൮൰൭ ഇത അനീകിനി
തെർ ൨൲൱൮൰൭
കുതിര ൬൲൫൱൬൰൧
കാലാൾ ൰൲൯൱൩൰൫

ആന ൨൰൧൲൮൱൭൰ ഇത അക്ഷൌഹിണി
തെർ ൨൰൧൲൮൱൭൰
കുതിര ൬൰൫൲൬൱൰
കാലാൾ ൱൯൲൩൱൫൰

ജരാസന്ധന്റെ അച്ഛനായ മഗധദെശത്തുമാഗധരാജാവിന്നു രണ്ടുഭാൎയ്യമാർ ഉണ്ടായ്യം സന്തതി ഇല്ലാതെ ദെവലൊകത്തു ഇന്ദ്രന്റെ യാഗത്തിൽ ചെന്നപ്പൊൾ സന്തതി ഉണ്ടാവാനായി മഹൎഷിമാർ കുറെ ഹവിസ്സുകൊടുത്തു അതിനെ പകുത്തു രണ്ടുഭാൎയ്യമാൎക്കുംകൊടുത്തു രണ്ടുപെൎക്കും ഗൎഭ

ണ്ടായി ഒരുത്തീ ഉടലിൽ നെരെ പകുതിയും പി ന്നെഒരുത്തി മറെറ പകുതിയുമായി പെററ ഓ രെ പിതൃപ്പൈ ഉള്ള എന്നുവച്ചു അവർ കാട്ടിൽകള ഞ്ഞു അപ്പൊൾ ജരായെന്നൊരു പിശാചു വന്നു കണ്ടു രണ്ടുപിളൎപ്പും ഒന്നിച്ചുചെൎത്തപ്പൊൾ ജീവ നുണ്ടായി ആ വിവരം രാജാവു അറിഞ്ഞു വളൎത്തു അതുകൊണ്ടാണു ജരാസന്ധൻ എന്നുപെരു ണ്ടായതു അങ്ങിനെയുള്ള ജരാസന്ധനെ ഭക്തനാ യ ഭീമസെനനെക്കൊണ്ടു കൊല്ലിച്ച നാരായണ ഭക്തി ഉണ്ടാവാനായി നമസ്കരിക്കുന്നു. ൩൨

ഭഗവാൻ മായയിൽ അകപ്പെട്ടതായി ഭാവിച്ചതു

ജനങ്ങളുടെ അറിവിനെന്നു

മൂലം. ഘൎമ്മാതപംകളിൎ നിലാവെന്നുതമ്പി യൊടു ചെമ്മെപറഞ്ഞു നിജ പത്നീം പിരിഞ്ഞളവു തന്നെത്തിരഞ്ഞുമറകിച്ചമൃഗാക്ഷികളെ വൃന്ദാവ നത്തിലഥ നാരായണായനമഃ.

അൎത്ഥം. ഭഗവാൻ രാമാവതാരത്തിൽ സീത യെ രാവണൻ കൊണ്ടുപൊയസമയം വിരഹതാ പം സഹിപ്പാൻ പാടില്ലാതെ ശരൽക്കാലത്തു ഉ ദിച്ചതായും വളരെ തണുത്തതായും ഉള്ള നിലാ വിനെകണ്ടു അല്ലയൊ ലക്ഷ്മണ കഠിനമായ വെ യിൽ തപിക്കുന്നു മരത്തിന്റെതണലിൽ ഇരിക്കാ മെന്നുപറഞ്ഞു വളരെ വിരഹതാപം അനുഭവി ച്ചു കൃഷ്ണനായി അവതാരംചെയ്ത സമയം രാസ ക്രീഡയിൽ ഗൊപികളുടെ ഗൎവ്വത്തെ ശമിപ്പിപ്പാ നായി മറഞ്ഞശെഷം മുൻപിൽ ശ്രീരാമന്റെ വിരഹത്തെക്കാൾ അധികം വിരഹാതുരകളായി ഭഗവാനെ കാണാതെ വളരെ സന്താപത്തെപ്രാ

digitized by www.sreyas.in

പിച്ചു ൧ രം രണ്ടവസ്ഥയിൽ ഒന്നാമത ഭഗവാൻ വിരഹാതുരനായി ഭവിച്ചു എന്നാത ലൊകത്തിൽ ശ്രീ ഭ്രാന്തന്മാർ ഒരുസമയം അവളെ കണ്ടില്ലെങ്കിൽ അയ്യൊ പൊന്നെ കണ്ണെ എവിടെപ്പൊയി എന്നു സന്താപത്തെ പ്രാപിക്കും രണ്ടാമത്തെ അവസ്ഥ ആ ഗൊപികൾതന്നെ ദൃഢമായി സെവിപ്പാനും അവൎക്ക ബ്രഹ്മാനന്ദത്തെകൊടുപ്പാനും വെണ്ടി ആകുന്നു അതിനാൽ ആ ഗൊപികൾക്ക മുക്തികൊടുത്തപൊലെ എനിക്കും മുക്തികിട്ടണെ നാരായണ അതിനായി നമസ്കരിക്കുന്നു. ൩൩

രൂപമുള്ള സ്ത്രീകളെ വിരൂപയാക്കുന്നതിനും വിരൂപയെ രൂപവതിയാക്കുന്നതിനും ശക്തനാണെന്നു

മൂലം. ങാനംകണക്കെയുടനഞ്ചക്ഷരങ്ങളുടെ ഊനംവരുത്തിയൊരു നക്തഞ്ചരിക്കഖിതക്രന്നൊരുദാസിയെ മനൊജ്ഞാംഗിയാക്കിയതു മൊന്നല്ലയൊ ഹരി നാരായണായ നമഃ.

അൎത്ഥം. ശ്രീരാമൻ പഞ്ചവടിയിൽ സീതാലക്ഷ്മണനൊടുംകൂടി വാഴുന്നകാലം തന്നെക്കാമിച്ചു വന്നവളായും മൊഹനരൂപത്തൊടുകൂടിയും ഉള്ള ശൂൎപ്പണഖയെ ലക്ഷ്മണനെക്കൊണ്ടു കൎണ്ണനാസികാച്ഛെദനം ചെയ്യിച്ചു വിരൂപയാക്കി ങ തുടങ്ങി അഞ്ചുഅക്ഷരങ്ങൾക്ക ഊനം വരുത്തി എന്നാത മൂക്കുകൊണ്ടു ശബ്ദിക്കെണ്ട അക്ഷരങ്ങൾ അഞ്ചു അവ ങ മ ഞ ണ ന എന്നാകുന്നു ഞ മ ങ ണ നാ നാം നാസികാച എന്നു വ്യാകരണസൂത്രം ൧ രം അഞ്ചു അക്ഷരങ്ങളെ ശബ്ദിക്കാൻ

digitized by www.sreyas.in

പാടില്ലാതെ ആ അഞ്ചക്ഷരങ്ങളെ ഉച്ചാരണംചെയ്യ എന്നാത മൂക്കിനെ ഛേദിച്ച എന്നാണ. കൃഷ്ണാവതാരത്തിൽ കംസവധത്തിനു പൊകുംവഴി തനിക്ക ചന്ദനം തന്നവളായും മൂന്നാളവു ഉള്ളവളായും ഉള്ള കുനിയെ ആ മൂന്നാളവും തന്റെ കൈകൊണ്ട നീൎത്തി വളരെ സൌന്ദൎയ്യം ഉള്ളവളാക്കി അവളൊടുകൂടി ക്രീഡിച്ച ഉപശ്ലോകൻ എന്നൊരു പുത്രനെയുംകൊടുത്തു അവൾക്ക സാമീപ്യത്തെയുംകൊടുത്തു അതിനാൽ ദുഷ്ടയായ ശൂൎപ്പണഖയെ വിരൂപയാക്കിയും ഭക്തയായ കുനിയെ രൂപവതിയാക്കിയും ചെയ്തു ഭക്തവത്സലനാകുന്ന ഭഗവാൻ എന്ന കാണിപ്പാൻവെണ്ടിയാകുന്നു അതിനാൽ ഭക്തനായ എനിക്കുംമൊക്ഷത്തെത്തരണെ നാരായണ അതിനായി ഞാൻ നമസ്കരിക്കുന്നു. ൩൮

ഭഗവാൻ ഭക്തന്മാൎക്കും ഭൃത്യനായി ഭവിക്കുമെന്ന

മൂലം. ചമ്മട്ടിപൂണ്ടുകടിഞ്ഞാണുംമുറുക്കിയുടനിന്ദ്രാത്മജനായുധി തെൎപ്പൂട്ടിനിന്നുബത ചെമ്മെമറഞ്ഞൊരു ശരംകൊണ്ടുകൊന്നുമൊ. രിന്ദ്രാത്മജനെ ഹരിനാരായണായനമഃ.

അൎത്ഥം. ശ്രീകൃഷ്ണാവതാരത്തിൽ ഭാരതയുദ്ധത്തിൽ തന്റെ ഇഷ്ടസ്നെഹിതനായും പരമഭക്തനായും ഇന്ദ്രപുത്രനായും ഇരിക്കുന്ന അൎജ്ജുനനെ സഹായിപ്പാൻവെണ്ടി തെരിൽ കുതിരകളെ പൂട്ടി ഇടത്തെകൈയിൽ കടിഞ്ഞാണവും വലത്തെ കയ്യിൽ ചമ്മട്ടിയുംധരിച്ച തെർതെളിക്കയും ഭഗവൽഗീതയെ ഉപദെശിക്കയുംചെയ്തു അൎജ്ജുനന്നു വെണ്ടും സഹായങ്ങളുംചെയ്തു. ദുഷ്ടന്മാരായ ദു

digitized by www.sreyas.in

ൎയ്യോധനാദികളെ കൊല്ലിക്കയുംചെയ്തു അങ്ങി നെയുള്ള ഭഗവാൻ ശ്രീരാമനായി അവതരിച്ചസ മയം ഭക്തനായ സുഗ്രീവനാവെണ്ടി ഇന്ദ്രപുത്ര നായിരിക്കുന്ന ബാലിയെ മറഞ്ഞിരുന്നു ഒരു ശ രംകൊണ്ടുകൊന്നു അതിനാൽ ദുഷ്ടനിഗ്രഹം ചെ യ്തു ഭക്തന്മാരെപാലിച്ചു എന്ന അൎത്ഥമാകുന്നു മ റഞ്ഞിരുന്നതു എന്തിനെന്നുവച്ചാൽ നെരിടുന്നവ രുടെ പകുതിബലം ബാലിക്കുകിട്ടുമെന്നു വരം ഉ ണ്ടു അതുകൊണ്ടാണ മറഞ്ഞിരുന്നു ശരം പ്രയൊ ഗിച്ചത ബാലിയും അൎജ്ജുനനും ഇന്ദ്രപുത്രന്മാരാ ണെങ്കിലും ദുഷ്ടനായ ബാലിയെ സംഹരിച്ചു ഭ ക്തനായ അൎജ്ജുനനു സഹായിച്ചതുകൊണ്ടു ഭഗ വാൻ ഭക്തപരായണനാണെന്നു സകലജനങ്ങ ൾക്കും ബൊധംവരുവാൻവെണ്ടിയാണ. അതി നാൽ അങ്ങെ സെവിക്കുന്നഎന്നെ ഭക്തനാക്കി ത്തീരെണമെ നാരായണ അതിനായി ഞാൻ നമസ്കരിക്കുന്നു. ൩൬

ഭഗവൽസ്ഥിതി ഇന്നവണ്ണമെന്നു
ആൎക്കും അറിവാൻ പാടില്ലെന്നു

മൂലം. ഛന്നത്വമാൎന്നു കനൽപൊലെ നിറ ഞ്ഞുലകിൽ ചിന്നുന്നനിന്മഹിമ യാൎക്കുംതിരിക്കരു തു അന്നന്നുകണ്ടതിനെ വാഴ്ത്തുന്നുമാമുനിക ളെ ന്നത്രെതൊന്നിഹരി നാരായണായനമഃ.

അൎത്ഥം. ലൊകത്തിൽ ഭഗവൽസ്ഥിതി എ ങ്ങനെ ഇരിക്കുന്നു എന്നാൽ സകലത്തിന്റെയും ഉള്ളിൽ മറഞ്ഞും നിറഞ്ഞും ഇരിക്കുന്നു അത സ കലമരങ്ങളിലും അഗ്നി എങ്ങനെ നിറഞ്ഞു കാ ണാൻ വഹിയാതെ ഇരിക്കുന്നുവൊ അതുപൊ

digitized by www.sreyas.in

ലെ എന്നാൽ തെജസ്സ്വരൂപനായ അഗ്നി പ്രകാശമില്ലാതെ മറഞ്ഞിരിക്കുന്നു. ഭഗവന്മഹിമ അതിപ്രകാശമായി എങ്ങുംനിറഞ്ഞു വ്യാപിച്ചിരിക്കുന്നു. ആ മഹിമ ഇന്നവണ്ണമാണെന്നു ആക്കും തിരിച്ചുപറവാൻപാടില്ല. എന്നാൽ സനകാദി മഹാമുനികൾ അന്നന്നു ഓരൊവിധമായ മാഹാത്മ്യത്തെക്കണ്ടു ഓരൊവിധം പറയുന്നു എന്നല്ലാതെ സത്യസ്ഥിതി ആരും അറിയുന്നില്ലാ.

നെരം നെരമിതെന്നു കഴിച്ചിട്ടതെന്നുമറിഞ്ഞിടാതെ ഓതീടുന്നുമുനികളുമനിശം വെദാന്തസ്ഥിതി നാരായണജയ. എന്ന മഹാനായ മെല്പത്തൂർ നാരായണ ഭട്ടതിരിയുടെ അദ്വൈതകീൎത്തനത്തിലും കല്പിച്ചിരിക്കുന്നു. അങ്ങനെ ഒരു സ്ഥിതിയും അറിവില്ലാത്തവനായും മൂഢനായും ഇരിക്കുന്ന ഇനിക്കു നിൻമഹിമ തൊന്നാറാക്കണെ നാരായണ അതിനായി നിന്നെ ഞാൻ നമസ്കരിക്കുന്നു. ൩൩

ഈശ്വരൻ സകലജഗത്തിനും അന്തൎയ്യാമിയായി സ്ഥിതിചെയ്യുന്നു എന്നു

മൂലം. ജന്തുക്കളുള്ളിൽ വിലസീടുന്നിനുടയബന്ധംവിടാതെപരിപൂൎണ്ണാത്മനാസതതം തന്തുംമണിപ്രകരഭെദങ്ങൾപൊലെപര മെന്നെന്തുജാതമിഹ നാരായണായനമഃ.

അൎത്ഥം. സകല ജീവജാലങ്ങളുടെ ഉള്ളിലും ഈശ്വരചൈതന്യം പൂൎണ്ണമായി നിറഞ്ഞിരിക്കുന്നു ഈശ്വരചൈതന്യംകൂടാതെ ഒരു ജീവജന്തുവിനും യാതൊരു ചൈതന്യവും ഉണ്ടാകുന്നതല്ല. എങ്ങിനെ എന്നാൽ എത്രയൊമണികൾ ഉള്ളതിനു

digitized by www.sreyas.in

ചരട കൊരത്തങ്കിലല്ലാതെ ആ മണികൾക്ക ശൊഭ ആകട്ടെ ധരിപ്പാൻ യൊഗ്യമായിട്ടാകട്ടെ ഭവിക്കുന്നതല്ലാ. അതുപൊലെ സകല ജന്തുക്കളെയും അന്തൎയ്യാമിയായിരുന്ന പരംപൊരുൾഭരിക്കുന്നു. അങ്ങിനെയുള്ള പരംപൊരുൾചൈതന്യത്താൽ എന്തെന്തു കൾ എല്ലാം ഉണ്ടാകുന്നു എന്നു ആൎക്കും അറിഞ്ഞുകൂടാ, അതിനാൽ എന്റെ ഉള്ളിലും നിറഞ്ഞിരിക്കുന്ന നാരായണ ഇനിക്ക നല്ലതുതൊന്നിച്ച ഗതി തരണെ അതിനായി ഞാൻ നമസ്കരിക്കുന്നു. ൩൭

ഭഗവാൻസകലജഗത്തിൽഉള്ളുംവെളിയും
നിറഞ്ഞിരിക്കുന്നുഎന്ന

മൂലം. ഝംകാരനാദമിവയൊഗീന്ദ്ര രുള്ളിലു മൊരൊരുന്നഗീതകളിലും പാൽപയൊധിയിലും ആകാശവീഥിയിലു മൊന്നായ്നിറഞ്ഞരുള്ള മാനന്ദരൂപഹരിനാരായണായനമഃ.

അൎത്ഥം. ഝംകാര നാദമെന്നു ഒരുപാലത്തിനിക്കരയിലൊ ഒരുമതിലിന്റെ ഉള്ളിലൊ ഇരുന്ന ഒരുമനുഷ്യൻ ഒന്നുശബ്ദിച്ചാൽ ആ ശബ്ദം പാലത്തിനക്കരെയും മതിലിന്റെ ഉള്ളിൽനിറഞ്ഞും മുഴങ്ങും ഒരുവില്ലാളി വില്ലിന്മെൽ ഞാണിനെ പൂട്ടി കെട്ടി വലിച്ചുവിട്ടാൽ ആ ശബ്ദംദിക്കവിദിക്കുകൾ ഒക്കെയും മുഴങ്ങും അതുപൊലെ സനകാദികളായ മഹായൊഗികളുടെ മനസ്സിലും ഹൃദയത്തിലും ഭഗവൽഗീത മുതലായ സകലഗീതകളിലും വൈകുണ്ഠം അനന്താസനംശ്വെതദ്വീപു പാൽക്കടൽ മുതലായ സ്ഥലങ്ങളിലും ആകാശംനിറഞ്ഞും ഇതുകൂടാതെ ഭൂമി അന്തരിക്ഷം

digitized by www.sreyas.in

സ്വൎഗ്ഗം മതലായസകലെടത്തും ഒരുപൊലെനി റഞ്ഞും പരമാനന്ദസ്വരൂപമായും നിറഞ്ഞിരിക്കു ന്നു. ഭഗവദ്രൂപം അങ്ങനെ യൊഗീശ്വരന്മാരു ടെ ഉള്ളിൽ സ്ഥിതിചെയ്യുന്നപൊലെ എന്റെ ഉ ള്ളിലും നിറഞ്ഞിരുന്ന വെണ്ടുംമണ്ണ്ം ഗതിവരു ത്തണെ നാരായണ നിനക്കുനമസ്കാരം. ൩൭

ജീവനെന്നും ഈശ്വരനെന്നും ഉള്ളഭെദം
തൊന്നുന്നതു മായകൊണ്ടാണെന്നു

മൂലം. ഞാനെന്നുമീശ്വരനിതെന്നും വളൎന്നി ളവു ജ്ഞാനദ്വയങ്ങളുംപലവുണ്ടാവതിന്നു മഹാ മൊഹംനിമിത്തമതു പൊകുംപ്രകാരമതു ചെത സ്സിലാകമമ നാരായണായനമഃ.

അൎത്ഥം. ഞാൻവെറെയെന്നും ഈശ്വരൻവെ റെയെന്നും രണ്ടായിതൊന്നുന്ന അജ്ഞാനത്തി ന്നു മായാസംബന്ധമായ മൊഹംതന്നെ കാരണം ഇങ്ങനെയുള്ള അറിവുകെടു ഉള്ളതുവരെ സംസാ ര ബന്ധംവിട്ടുപൊകുന്നതും അല്ലാ അങ്ങനെയു ള്ള മഹാമായാമൊഹം ഇനിക്കുതൊന്നാതെ ജീ വെശ്വരന്മാർ ഏകസ്വരൂപമെന്നും ബ്രഹ്മൈവാ ഹം ശിവൊഹം എന്നും ഉള്ളഭാവന എന്റെ മ നസ്സിൽ തൊന്നാറാകണെ നാരായണ അതിനാ യി നമസ്കരിക്കുന്നു. ൩൮

ശിവനെന്നുംവിഷ്ണുവെന്നുംഭെദംകൂടാതെ
ഭഗവാനെ സെവിക്കെണമെന്നു

മൂലം. ടങ്കംകുരംഗവുമെടുത്തിട്ടു പാതിയുടൽ ശംഖുംരഥാംഗവുമെടുത്തിട്ടുപാതിയുടൽ ഏകാക്ഷ രംതവഹിരൂപംനിനപ്പവനു പൊകുന്നുമൊഹവഴി നാരായണായനമഃ.

അൎത്ഥം. ടങ്കം എന്നതു വെൺമെഴു കുരംഗം മാൻ ഇതുകളെ ധരിച്ചതായ ശ്രീപരമെശ്വരന്റെ ഉടലിൽ പകുതിയും ശംഖും ചക്രവും ധരിച്ചതായ വിഷ്ണുവിന്റെ ഉടലിൽപകുതിയും ക്രൂടിയതായ ശങ്കരനാരായണ സ്വരൂപത്തെ ഭക്തിയൊടുക്രൂടി സെവിക്കയും ഒരു സ്വരൂപം രണ്ടും ഒതുങ്ങുന്നതായ ഓങ്കാര ബ്രഹ്മത്തെ ഏകമായി ധ്യാനിക്കയും സെവിക്കയുംചെയ്യാൽ മായാസംബന്ധമായ സംസാരബന്ധം നീങ്ങുന്നതുമാകുന്നു ഹരിയും ശിവനും ഒന്നു അറിയാത്തവൻ വായിൽ മണ്ണു എന്നചൊൽ ഇവിടെ ഉപയുക്തമാകുന്നു. ശങ്കരനാരായണ സ്വരൂപധ്യാനം താഴെപറയുന്നു.

ശ്ലൊകം. ടൌതൌശംഖകപാലഭൂഷണകരൌ മുക്താസ്ഥിമാലാധരൌ ദെവൌദ്വാരവതീശ്മശാനനിലയൌ നാഗാരിഗൊവാഹനൌ ദ്വിത്രിക്ഷൌ ബലിദക്ഷയജ്ഞമഥനൌ ശ്രീശൈലജാവല്ലഭൌ പാപംമെഹരതാം ജനാൎദ്ദനഹരൌ ശ്രീവത്സഗംഗാധരൌ. ഇങ്ങനെധ്യാനിച്ച എല്ലാസ്വരൂപവും ബ്രഹ്മമയമെന്നു തൊന്നുവാൻ വെണ്ടി നാരായണാ നിന്നെനമസ്കരിക്കുന്നു. ൪൦

നാദബ്രഹ്മസ്വരൂപനായ ഒരുശ്വരൻ

അതിസൂക്ഷ്മശരീരനെന്നു

മൂലം. ०ായങ്ങൾാഗീതമിവ നാദപ്രയൊഗമുടനെകശ്രുതികളൊരു മിന്നൽകണക്കെയുമിതെകാക്ഷരാന്തിലൊരു മിക്കുന്നപൊലയുമിതാകാശസൂക്ഷ്മതനു നാരായണായനമഃ.

അൎത്ഥം. ൦ായങ്ങൾ എന്നതു സംഗീതശാസ്ത്ര ത്തിൽ ഗമക ജാതികളാകുന്നു. അതിന്റെ ലക്ഷണം സംഗീതരത്നാകരത്തിൽ കല്പിച്ചിരിക്കുന്നു ഗീതമെന്നതു രാഗമാകുന്നു നാദപ്രയോഗം എന്നത സ്വരമണ്ഡലങ്ങളുടെ ചെച്ച് ആകുന്നു. ഏകശ്രുതിയെന്നതു ഷഡ്ജം മദ്ധ്യമം പഞ്ചമം ഈമൂന്നുസ്വരവും അതാത സ്ഥിതിയിൽ ശ്രുതികൂട്ടുന്നതാണ ഇങ്ങിനെയുള്ള സ്വരങ്ങൾ എഴണ്ടു അത സ രി ഗ മ പ ധ നി എന്നാകുന്നു ഈ സ്വരങ്ങൾ ഓരൊന്നു ശബ്ദിച്ചതാകുന്നു രി എന്നതു കാള ശബ്ദിച്ചതാണ ഗ എന്നു ആട്ടം മ എന്നു മയിലും പ എന്നു ക്രൌഞ്ച പക്ഷിയും ധ എന്നു കുതിരയും നി എന്നു ആനയും സ എന്നു വസന്തകാലത്തു കൂകുന്ന കുയിലും ഇങ്ങിനെ ഏഴസ്വരങ്ങളെ ശബ്ദിച്ചതാകുന്നു ഇങ്ങിനെയുള്ള സ്വരങ്ങളെ അതാത തന്ത്രിയിൽ കൂടി മീട്ടിയാൽ മുഴക്കമായി ഒരു നാദം ഉണ്ടാകും ആ നാദത്തിൽ സകല സ്വരജാതികളും അടങ്ങുന്നതുപൊലെ ബ്രഹ്മാവു വിഷ്ണു രുദ്രൻ ഇങ്ങിനെ ഭെദമായിതൊന്നുന്ന സകലസ്വരൂപങ്ങളും ഏകാക്ഷരമായ ഓങ്കാരത്തിൽ ഒതുങ്ങി ആകാശം എങ്ങിനെ ആൎക്കും കാണ്മാൻ പാടില്ലയൊ അതുപൊലെ അതിസൂക്ഷ്മമായ സ്വരൂപത്തൊടു കൂടിയതായി ഭവിക്കുന്നു പരബ്രഹ്മം ബ്രഹ്മസ്വരൂപം ചെറുതിനു ചെറുതായും വലുതിനുവലിയതായും ഭവിക്കുന്നു എന്നു വെദത്തിൽ കല്പിച്ചും ഇരിക്കുന്നു ഇങ്ങിനെഅതിസൂക്ഷ്മ ശരീരനാണ പരബ്രഹ്മമെന്നു അറിവുണ്ടാവാനായി നാരായണ നിന്നെ നമസ്കരിക്കുന്നു. ൪൮

digitized by www.sreyas.in

## ഷഡാധാരത്രയം കടന്നു സ്ഥിതിചെയ്യുന്നവനു ഇളക്കമുണ്ടാകുന്നതല്ലെന്നു

മൂലം. ഡംഭാദിദൊഷമ്മടനെട്ടും കളഞ്ഞുവൃദ്ധി മുമ്പെ നിജാസനമുറച്ചെകനാഡിയുടെ കമ്പം കളഞ്ഞുനില ആറും കടപ്പതിനു തുമ്പങ്ങൾതീൎക്ക ഹരിനാരായണായനമഃ.

അൎത്ഥം. മുമ്പിൽ തന്റെമനസ്സിലുള്ള എട്ടുദൊഷങ്ങളെക്കളയണം ആ എട്ടു ഡംഭം അഹംകാരം കാമം ക്രൊധം ലൊഭം മൊഹം മദം മാത്സൎയ്യം ഇവകളെ മനസ്സിൽനിന്നു കളഞ്ഞു ശുദ്ധമായുള്ള ഒരു പ്രദെശത്തിൽ പലകയൊ വ്യാഘ്രചൎമ്മമൊ കൃഷ്ണാജിനമൊ കുശാസനമൊ ദൎഭാസനമൊ ഉത്തരീയമൊ വിരിച്ചതിൽ പത്മാസനം സ്വസ്തികാസനം വീരാസനം കുക്കുടാസനം മയൂരാസനം മുതലായ യൊഗശാസ്ത്രത്തിൽ കല്പിച്ചിരിക്കുന്ന ഒരാസനത്തെൽ ഇരുന്നുംകൊണ്ടു മുമ്പിൽതന്റെകതികാൽ കൊണ്ടു തന്റെആസനദ്വാരത്തെ ഉറപ്പായി അടച്ചു നല്ലവണ്ണം നീണ്ടു ഇരുന്നു തന്റെ മൂക്കിന്റെ അഗ്രഭാഗത്തെ തന്നെ നൊക്കി ദൃഷ്ടിയെ ഉറപ്പിച്ചു രെചക കുംഭക പൂരകങ്ങളെക്കൊണ്ടു തന്റെ ഇടത്തും വലത്തും വശത്തുള്ള ശ്വാസത്തെ മദ്ധ്യത്തിലുള്ള സുഷുമ്നാ എന്ന നാഡിയിൽ ആക്കി ക്രമംകൊണ്ടു മൂലാധാരം എന്ന ആസനദ്വാരത്തിൽനിന്നും സ്വാധിഷ്ഠാനമാകുന്ന നാഭിയിലാക്കി അതിൽനിന്നു മണിപൂരകമാകുന്ന ഹൃദയത്തിൽ കയററി അവിടനിന്നും അനാഹതമാകുന്ന കഴുത്തിലാക്കി അവിടനിന്നും വിശുദ്ധിയാകുന്ന ആസ്യത്തിലാക്കി അ

വിടെനിന്നും ആജ്ഞയാകുന്ന പിരിയത്തിന്റെ മദ്ധ്യത്തിൽ ഉറപ്പിച്ചു അവിടെനിന്നും ദ്വാദശാന്തമായ തന്റെമൂൎദ്ധാവിൽ ശ്വാസത്തിൽ ഉറപ്പിച്ചുംകൊണ്ടു ഭഗവദ്ധ്യാനംചെയ്യു ആ മൂൎദ്ധാവു പൊട്ടി ശ്വാസം മെല്ലൊട്ടുപൊയി മൊക്ഷത്തെ പ്രാപിക്കുന്നു ഇങ്ങിനെയാണ സാംഖ്യയൊഗത്തിന്റെ സ്ഥിതി അതിനാൽ ഡംഭാദിയായ എട്ടു ദൊഷങ്ങളെയും എന്റെമനസ്സിന്നുകളഞ്ഞു ആധാരംവഴിയായി ശ്വാസത്തെ അടക്കി ഭഗവദ്ധ്യാനംചെയ്യാൻ സംഗതിയാക്കണെ നാരായണ അതിനായിനമസ്കരിക്കുന്നു. ൨൫

## മൂൎദ്ധാവിൽ ശ്വാസത്തെ നിറുത്തിയാലും ഉറക്കുന്നതല്ലുന്ന.

മൂലം. ഢക്കാമൃദംഗതുടി താളങ്ങൾപൊലെയുടനൊക്കാമതന്നിലയി ലിന്നെടമൊത്തുമമ നിൾക്കുന്നതല്ലമനം ആളാനബൊധകരി തീൻകണ്ടുപൊലെ ഹരിനാരായണായനമഃ.

അൎത്ഥം. ഢക്കാ എന്നതു പെരമ്പറ മൃദംഗം മദ്ദളം തുടി കുടുന്തുടി ഇങ്ങിനെയുള്ള വാദ്യങ്ങൾ ഒരെകാലത്ത കൊട്ടിഘൊഷിച്ചാൽ എങ്ങിനെ ഏകമായി ഒരുമുഴക്കം ഉണ്ടാകുമൊ അതുപൊലെ മുൻവിവരിച്ച ഷഡാധാരത്തെയും കടന്നു തന്റെ മൂൎദ്ധാവായ ദ്വാദശാന്തത്തിൽ ശ്വാസത്തെ ഉറപ്പിക്കുമ്പൊൾ ഉള്ള മുഴക്കം ഉണ്ടാകുന്നതാകുന്നു. എങ്ങിനെയെന്നാൽ ശ്വാസത്തെ അടക്കിതന്റെ നിറുകയിൽ ഉറപ്പിക്കുമ്പൊൾ ആ ശ്വാസത്തിന്നു ഒരെടത്തും ചലിപ്പാൻപാടില്ലാതെ അവിടെക്കിടന്നു മുഴങ്ങും അപ്പൊൾ ഭഗവദ്ധ്യാ

digitized by www.sreyas.in

നത്തിന്റെ വലിപ്പംകൊണ്ടു മൂൎദ്ധാവുപൊട്ടി ജ്യൊതിൎമ്മയമായ ശ്വാസം മെല്ലൊട്ടുപൊയി സ്വൎഗ്ഗമാൎഗ്ഗണ മൊക്ഷത്തെപ്രാപിക്കും അങ്ങനെ ശ്വാസത്തെ തന്റെ മൂൎദ്ധാവിൽ ഇന്ന ഇടത്തു ഇന്നവണ്ണം നിറുത്തണമെന്നും അവിടന്നു സ്ഥിരമായി ഭഗവദ്ധ്യാനം ചെയ്യുന്നതിന്നും എന്റെ മനംസ്ഥിരമായി നിൽക്കുന്നതല്ലാ എല്ലാപ്പൊഴും ചലിച്ചുംകൊണ്ടുതന്നെഇരിക്കുന്നുഎന്തുപൊലെന്നാൽ ആളാനം എന്നതു കെട്ടുകുററി കെട്ടുകുററിയിൽ തളച്ചു പൂട്ടിയിരിക്കുന്ന ആന തീററികാണുമ്പൊൾ എങ്ങനെ ഒരുനിലയിൽ നിൽക്കാതെഇളകിക്കൊണ്ടു ഇരിക്കുമൊ അതുപൊലെ അതുകൊണ്ടു എന്റെമനസ്സു ചലിക്കാതെ നിന്റെ പാദാരവിന്ദത്തിൽ ഉറക്കുന്നതിന്നു സംഗതിവരുത്തണെ നാരായണ അതിന്നായിഞാൻ നമസ്കരിക്കുന്നു. ൪൬.

മുൻപറഞ്ഞതൊണ്ണൂററാറുതത്വത്തിൽ
ഉത്ഭവിച്ചുതത്വാൎത്ഥംഎന്റെ
ഉള്ളിൽതൊന്നണമെന്നു

മൂലം. ഞതാവരംവരിച്ചു കൎമ്മവ്യപായമിഹ മദ്ധ്യെഭവിക്കില്ല മതില്ലെങ്കിലുംകിമപി തത്വാദിയിൽ പരമുദിച്ചൊരുബൊധമനു ചിത്തെവരെണ്ടതിഹ നാരായണായനമഃ.

അൎത്ഥം. അല്ലെഭഗവൻ നിന്നിൽ പരമായി ലൊകത്തിൽ യാതൊന്നുമില്ലാ. സകലവും ബ്രഹ്മമയമാകുന്നു. മനുഷ്യനു പലവിധെനയും സംഭവിച്ചിട്ടുള്ള ജന്മങ്ങളുടെ മദ്ധ്യത്തിൽ കൎമ്മത്തിന്റെ നാശംഭവിച്ചാലും അല്ലങ്കിലും വെണ്ടതില്ലാ. മുൻവിവരിച്ച തൊണ്ണൂററാറുതത്വത്തിൽ

digitized by www.sreyas.in

നിന്നു ഉണ്ടായിട്ടുള്ള ബോധം എന്റെമനസ്സിൽ തോന്നാറാകണെ. എന്നാൽ മനുഷ്യജന്മത്തിൽ കർമ്മം ഒടുങ്ങിയല്ലാതെ മോക്ഷം സിദ്ധിക്കുന്നതല്ലന്നു പുരാണങ്ങളിൽ കല്പിച്ചിരിക്കുന്നു. ആ കർമ്മം കാമത്തോടു ചെയ്യുന്നതിനാണ. ഏതുകർമ്മവും അകാമ്യമായി ചെയ്താൽ ആ ഫലം ഭഗവദർപ്പണമായി ഭവിക്കുന്നതാണ. ഏതുതന്നെ കർമ്മഗതിയായിരുന്നാലും തത്വത്തിന്റെ പൊരുൾ അറിഞ്ഞാൽ മുക്തിക്കു കാരണമായി ഭവിക്കും അതിനാൽ തൊണ്ണൂറാറു തത്വത്തിൻ പൊരുൾ എന്റെമനസ്സിൽ തോന്നാറാകണെ നാരായണാ അതിനായി നമസ്കരിക്കുന്നു. ൭൬

തത്വാൎത്ഥബോധംഭഗവൽപ്പാദാരവിന്ദ
സ്മരണകൊണ്ടുഭവിക്കുമെന്നു

മൂലം. തത്വാൎത്ഥമിത്ഥമഖിലത്തിന്നു മണ്ടുബെതശബ്ദങ്ങളുള്ളിൽ വിലസീടുന്നനിന്നടിൽ മുക്തിക്കു കാരണമിതെശബ്ദമെന്നുതവ വാക്യങ്ങൾതന്നെഹരി നാരായണായനമഃ.

അൎത്ഥം. മുൻവിവരിച്ച തൊണ്ണൂറാറു തത്വത്തിന്റെ അൎത്ഥം ഇതിന്മണ്ണംതന്നെ ആകുന്നു ആശ്ചൎയ്യം തന്നെ. ആശ്ചൎയ്യത്തിന്നു കാരണം ഏതെല്ലാം അൎത്ഥം തൊന്നിയാലും അതൊക്കെയും തത്വത്തിന്നുള്ളിൽ ഉൾപ്പെടുന്നതാകുന്നു. ഭഗവൽപ്പാദാരവിന്ദം ശബ്ദങ്ങളുടെ ഉള്ളിൽ അടങ്ങിയിരിക്കുന്നു. ശബ്ദങ്ങൾ എന്നതു വെദസംബന്ധമായ ഉപനിഷത്തുകളാകുന്നു. അങ്ങിനെ ഉപനിഷത്തുകളാൽ പ്രതിപാദിക്കപ്പെട്ടിരിക്കുന്ന ഭഗവൽപ്പാദാരവിന്ദ സെവതന്നെ മുക്തി

digitized by www.sreyas.in

ക്കകാരണമാകുന്നു. എന്നഭാഗവതാദി പുരാണ
ങ്ങളിലും ഭഗവൽ ഗീതാദികളിലും ഭഗവാനാൽ
കല്പിക്കപ്പെട്ടിരിക്കുന്നു. അങ്ങിനെയുള്ള ശബ്ദത്തി
ന്നു അൎത്ഥമല്ലെങ്കിലും ഭഗവൽപ്പാദാരവിന്ദ സ്മ
രണക്കു സംഗതിവരുത്തണെ നാരായണ അതി
നായിനമസ്കരിക്കുന്നു. ൪൬

ഭഗവാൻ ദുഷ്ടനിഗ്രഹം ചെയ്യുന്നുഎന്നു

മൂലം. ഥല്ലിനുമീതെപരമില്ലെന്നു മൊൎത്തുമട
ന്നെല്ലാരൊടുംകതറിവാപെശിയുംസപദി തള്ളിപ്പു
റപ്പെടുമഹംബുദ്ധികൊണ്ടുബത കൊല്ലുന്നുനീചില
രെ നാരായണായനമഃ.

അൎത്ഥം. ഥല്ലുന്നുള്ളതു ഒരു ശബ്ദമല്ലെന്നു ഒ
രു പുസ്തകത്തിൽ എഴുതികാണുന്നു. ഥ എന്നത
ഭയനിവാരണമെന്നു ഏകാക്ഷര നിഘണ്ടുവിൽ
കാണുന്നു. അതിനാൽ ഭയമില്ലാസ്തുക്കു മീതെ മ
റവു ഒന്നുംഇല്ലാ. എന്നുവിചാരിച്ചു കാണുന്നവ
രെ ഒക്കെയും അധിക്ഷെപിച്ചും അധികമായി
ചീത്തപറഞ്ഞും ഉള്ളിൽ തള്ളിപുറപ്പെടുന്ന അ
ഹംഭാവം ഉണ്ടാകകൊണ്ടു അങ്ങിനെയുള്ള ദുഷ്ട
ന്മാരെ ഒക്കെയും നീ സംഹരിക്കുന്നു. അത ഹി
രണ്യാക്ഷൻ ഹിരണ്യകശിപു രാവണൻ മുതലായ
വർ നിൎഭയന്മാരായിരുന്നവരാകുന്നു. അങ്ങിനെ
യുള്ളവരെ ഭഗവാൻ സംഹരിച്ചു ലൊകങ്ങളുടെ
ഭയത്തെകളെകയുംചെയ്തു. അതിനാൽ അങ്ങ
നെയുള്ള അഹംഭാവാദികളൊന്നും എന്റെ മന
സ്സിൽ തൊന്നാതെ സകല ഭൂതങ്ങളിലും ദയ ഉ
ണ്ടാവാറാക്കണെ നാരായണ അതിനായി ഞാ
ൻ നമസ്കരിക്കുന്നു. ൪൭

digitized by www.sreyas.in

മദമാത്സൎയ്യാദികൾ
ഉണ്ടാകാതെ ഇരിക്കണമെങ്കിൽ ഭഗവൽ
പാദാരവിന്ദഭക്തി ഉണ്ടാകെണമെന്നു

മൂലം. ദംഭായവയ്യരമതിന്നുള്ളിൽ നിന്നു ചില കൊമ്പും തിട്ടത്തവധിയില്ലാത്ത കായ്കനികൾ അമ്പൊടടുത്തരികിൽ വാഴായ്വതിന്നുഗതി നിൻ പാദഭക്തി ഹരിനാരായണായനമഃ.

അൎത്ഥം. മനുഷ്യരുടെ ഉള്ളിൽ അഹംഭാവം വൎദ്ധിക്കുന്നതിന്നു ഒരു കാരണംഉണ്ട മൊഹമാകുന്ന വലുതായ ഒരുമരം മനസ്സിന്റെ ഉള്ളിൽ കിളിൎത്തുണ്ടായി അതിൽനിന്നു വലുതായ ചിലകൊമ്പുകളുംപൊട്ടി വളരെ ഇലകളുംതളൎത്ത സംഖ്യകൂടാതെ കണ്ടുള്ള കായികൾ പഴങ്ങളും ഉണ്ടായി അതുകൊണ്ടു ഉള്ളുനിറഞ്ഞു വൎദ്ധിച്ചുവരുന്നതിന്നു മുമ്പെ ഭഗവൽപാദാരവിന്ദഭജനമാകുന്ന കൊടാലികൊണ്ടുവെട്ടി വെർമുതൽ എടുത്തുകളയെണ്ടു ആവശ്യമാണ വയ്യരം എന്നത സംസാരബന്ധമാകുന്ന വൃക്ഷം തടിച്ചുകൊമ്പുകൾ പഞ്ചഭൂതങ്ങൾ മനൊബുദ്ധി അഹങ്കാരങ്ങൾ കായ്കൾ കാമക്രൊധലൊഭമൊഹ മദമാത്സൎയ്യഡംഭ അഹങ്കാരാദികൾ പഴങ്ങൾ പുത്രമിത്രകളത്ര ധനധാന്യപശു ഗൃഹാദികൾ ഇവകളൊടുകൂടിയുള്ള വലുതായവൃക്ഷം ഉള്ളിൽ ഉണ്ടായി വൎദ്ധിക്കുമ്പൊൾ അത എത്രയുംഅഹംഭാവത്തിന്നു കാരണമായിഭവിക്കുന്നു ഇങ്ങിനെയുള്ള അഹംഭാവം മനസ്സിൽ ഉണ്ടാകുന്നതിന്നുമുമ്പ ഭഗവൽപാദാരവിന്ദത്തിൽ ഭക്തിഉണ്ടാകെണ്ടതാകയാൽ ഇങ്ങിനെയുള്ള അഹംഭാവം തൊന്നിക്കാതെ നിന്റെ പാ

digitized by www.sreyas.in

ദാരവിന്ദഭക്തി ഉണ്ടാകാൻവെണ്ടി നാരായണ നിന്നെ നമസ്കരിക്കുന്നു ൪൩

അഹംഭാവം ഉള്ളെടത്തൊളം

ഗതിഉണ്ടാകുന്നതല്ലെന്നു

മൂലം. ധന്യൊഹമെന്നുമതി മാന്യൊഹമെന്നു മതി പുണ്യങ്ങൾചെയ്യുപുരുഷൻ ഞാനിതെന്നുമതി ഒന്നല്ലകാണ്കൊരു കൊട്ടങ്കാട്ടഭന്തിമയ മൊന്നി ച്ചുകൂടിയതു നാരായണായനമഃ.

അൎത്ഥം. ലൊകത്തിൽ എന്നെപ്പൊലെ കൃതാൎത്ഥനും യൊഗ്യനും മാനമുള്ളവനുംസുകൃതികളിൽവച്ചുമുമ്പനും ആരാണ ഉള്ളത ഇങ്ങിനെയുള്ള അഹംഭാവങ്ങൾ ആകുന്ന ആനകൾ വൻകാട്ടായ ഉള്ളിൽകടന്നു മദത്തൊടുകൂടി സഞ്ചരിക്കുന്നു ഇങ്ങിനെയുള്ള അഹംഭാവം അജ്ഞാനമെന്നുംഅ തിനാൽ ഗതിവരുന്നതല്ലെന്നും ഭഗവൽഗീതയിൽ കല്പിച്ചിരിക്കുന്നു. (ശ്ലൊകം) ഈശ്വരൊഹമഹംഭൊഗീ സിദ്ധൊഹം ബലവാൻസുഖി ആഢ്യൊഭിജാനവാനസ്മി കൊന്യൊസ്തി സദൃശൊമയഃ യക്ഷ്യെദാസ്യാമിമൊദിഷ്യെ ഇത്യജ്ഞാനവിമൊഹിത എന്നുകല്പിച്ചിരിക്കകൊണ്ടു തന്നെത്താനെ അഹംഭാവംനടിക്കുന്നത കെവലംമനസ്സിന്ന അന്ധത്വംആകയാൽ ഇങ്ങിനെയുള്ള അഹംഭാവം ഒന്നുംഎനിക്കു തൊന്നാതെ എപ്പൊഴുംഭഗവൽ പാദാരവിന്ദങ്ങൾ സെവിപ്പാറാകണെ നാരായണ അതിന്നായി നമസ്കരിക്കുന്നു. ൪൪

ഭഗവൽകാരുണ്യമുണ്ടെങ്കിലെ

ഭക്തിഉണ്ടാകുഎന്നു

മൂലം. നന്നായ്ഗതിക്കൊരു സഹസ്രാരധാ

രയിലിതന്നീററിൽനിൻകരുണ വയ്യാരിപെയ്യപ്പ
ന മുന്നംമുളച്ചമുട്ട ഭക്തിക്കവാഴ്ത്തുവതു മിന്നെകൃ
പാനിലയ നാരായണായനമഃ.

അൎത്ഥം. സഹസ്രാരധാരഎന്നത കാലചക്ര
ത്തിന്റെ ചുററലാകുന്നു അതിനെത്തന്നെ സം
സാരചക്രമെന്നും പറയുന്നു നന്നായഗതി വരണ
മെങ്കിൽ കാലചക്രത്തിൽനിന്നു നീങ്ങണം അ
ങ്ങനെയുള്ള സംസാരമാകുന്ന കടലിൽകിടന്നു ത
പിക്കുന്നു അങ്ങനെയുള്ള കടൽവെള്ളത്തിൽ നി
ന്റെ കൃപയാകുന്ന ഒരുവൻ മഴ പെയ്യണം ആ
വൻമഴ പെയ്തു ഉണ്ടാകുന്ന വെള്ളത്തിൽ മുൻപി
നാലെ കുരുക്കുന്ന മുള ഭക്തിയായി തീരണം ഒരം
സംസാരമാകുന്ന സമുദ്രം നീങ്ങുവാൻ നിന്റെകൃ
പ വഴിപോലെ എങ്കൽഉണ്ടായി നിൻപാദപ
ത്മത്തിൽ ഭക്തി ഉണ്ടാവാനായി നാരായണ നി
ന്നെ വന്ദിക്കുന്നെൻ ൰ൻ

കലിമലം ഭഗവന്നാമസംകീൎത്തനംകൊണ്ടു
നീങ്ങുമെന്നു

മൂലം. പലതുംപറഞ്ഞുപകൽ കളയുന്നനാവു
തവ തിരുനാമകീൎത്തനമി തതിനായിവരെണമി
ഹ കലിയായകാലമിതുകൊണ്ടുമൊക്ഷഗതി എ
ളുതെന്നുകെൾപ്പുഹരി നാരായണായനമഃ.

അൎത്ഥം. കലികാലം എല്ലായുഗത്തെക്കാൾ
മൊക്ഷത്തിന്നെളുപ്പമുള്ളതെന്നു സാരത്തെ അറി
യുന്ന പരീക്ഷിത്തു മഹാരാജാവു കലിയെകൊല്ലാ
ഞ്ഞതും എന്നതന്നെയല്ല സകല മഹഷിമാരും
കലിയിലാണ വെഗത്തിൽ സംഗതിവരുന്നതെ
ന്നു കലിയുഗത്തിൽവന്നുപുറപ്പാൻ പ്രാൎത്ഥിക്കുന്നു

digitized by www.sreyas.in

എന്നു ഭാഗവതത്തിൽ കല്പിച്ചിരിക്കുന്നു കൃതയുഗത്തിൽ കഠിനമായ തപസ്സുകൊണ്ടും ത്രെതായുഗത്തിൽ യാഗംകൊണ്ടും ദ്വാപരയുഗത്തിൽ പൂജകൊണ്ടും കലിയുഗത്തിൽ നാമസംകീൎത്തനംകൊണ്ടും ആണ ഗതിവരുന്നതെന്നു കല്പിച്ചിരിക്കുന്നു അതിനാൽ ഏതെങ്കിലും ഫലമില്ലാത്തവാക്കുകളെ പറഞ്ഞു വെറതെ പകൽകളയാതെ നാവുകൊണ്ടു നാരായണ വാസുദെവ കൃഷ്ണ ഗൊവിന്ദ എന്നു ഭഗവാൻെറ തിരുനാമങ്ങളെ എപ്പൊഴും കീൎത്തനംചെയ്യാൻ സംഗതിവരുത്തണെ നാരായണ അതിനായിഞാൻ നമസ്കരിക്കുന്നു. ൬൦

എത്രകാലം ഇരുന്നാലും

ആത്മബൊധംകൊണ്ടെഗതിവരു എന്നു മൂലം. ഫലമില്ലയാതമമ വശമാക്കൊലാകു ഗതി മലമൂത്രമായതടി പലനാളിരിത്തിയുടനളവില്ലയാതവെളിവകമെയുദിപ്പതിനു കളയാതെകാലമിഹ നാരായണായനമഃ.

അൎത്ഥം. മലം മൂത്രം മാംസം രക്തം ഇത്യാദികളെക്കൊണ്ടു കുമിക്കു ഇരിപ്പിടമായ ഒരു ദെഹത്തെ എത്രകാലം വഹിച്ചിരുന്നാലും വയസ്സു ചെന്നതുകൊണ്ടു ഗതിവരുന്നതല്ലാ ബാലനായാലും വൃദ്ധനായാലും ആത്മബൊധം ഉണ്ടായാലെ ഗതിഭവിക്കു അതിനാൽ വളരെക്കാലം ഒരു സംസാരദുഃഖത്തിൽ ഇരുത്തി ബുദ്ധിമുട്ടിക്കാതെ വെഗത്തിൽ ആത്മബൊധത്തെ തരണെ നാരായണ അതിനായി നമസ്കരിക്കുന്നു. ൬൧

digitized by www.sreyas.in

## പുത്രമിത്രാദികളിൽ സ്നേഹമുള്ളവരെ ഗതി ഭവിക്കുന്നതല്ലെന്നു

മൂലം. ബന്ധുക്കളത്ഥഗൃഹപുത്രാദിജന്മമതിൽ ബദ്ധിച്ചുനിന്നലകിൽ നിൻതത്വമൊക്കിലുമിതന്ധനുകാട്ടിയൊരു കണ്ണാടിപൊലെപുന രെന്നാക്കിടൊല്ലഹരിനാരായണായനമഃ.

അത്ഥം. ഒരു മനുഷ്യൻ അത്ഥപുത്രമിത്രകളത്രാദികളൊടുള്ള സ്നേഹത്തൊടു ജന്മംവഴിച്ചിരുന്നാ ഭഗവത്തത്വത്തെ അറിയെണമെന്നു ഇച്ശിക്കുന്നത ഒരു ഫലവുംഇല്ലാ പുത്രമിത്രകളത്രാദികളെ ഉപെക്ഷിച്ചു ഈശ്വരനെ സെവിച്ചാൽ മാത്രമെ ഗതിഭവിക്കു അല്ലാതെ പ്രപഞ്ചം സത്യമെന്നു വിചാരിക്കുംതൊറും ഈശ്വരപ്രസാദമുണ്ടാകയില്ലാ. എന്നുപൊലെയെന്നാൽ കണ്ണുകാണാത്ത കുരുടന്റനെരെ ഒരു കണ്ണാടിഎടുത്തുകാട്ടിയാൽ ആ കണ്ണാടിയുടെ തെജസ്സു എങ്ങിനെയവന്നു അറിയാൻവഹിയാതെയായി ഭവിക്കുമൊ അതുപൊലെ ഭഗവത്തത്വാത്ഥത്തെ അറിയണമെങ്കിൽ സകലത്തെയും ഉപെക്ഷിച്ചു സെവിക്കണം. അതിനാൽ പുത്രമിത്രാദികളിൽ എന്നെ ഭ്രമിപ്പിക്കാതെ വെഗത്തിൽ നിന്റെ തത്വത്തെ ബൊധംവരുത്തണെ നാരായണ അതിനായി നമസ്കരിക്കുന്നു. ൫൨

## യമദൂതർ അടുക്കുമ്മുമ്പെ ഭഗവാനെ സെവിച്ചു ഗതിവരുത്തെണമെന്നു

മൂലം. ഭക്ഷിപ്പതിന്നുഗ്രഹപൊലെ പിളന്നമുഖമയ്യൊകൃതാന്തനിഹപിമ്പെനടന്നുമമഎത്തുന്നു

ദക്ഷമരത്തൊടെപിമ്പെയൊരു സച്ഛംകണ്ണനെക്ക ഹരി നാരായണായനമഃ.

അൎത്ഥം. ഒരു മനുഷ്യൻ ജനിക്കുമ്പൊൾത ന്നെ മൃത്യുവുംകൂടെ ജനിക്കുന്നു (ശ്ലൊകം) മൃത്യുജ ന്മചതാംവീര ദെഹെനസഹജായതെ അദ്യവാബ്ദ ശതാന്തെവമൃത്യുൎവൈപ്രാണിനാംധ്രുവം എന്നഭാ ഗവതത്തിൽ കല്പിച്ചിരിക്കുന്നു അതുകൊണ്ടു പിടി ച്ചതിന്നതിന്നായിഗ്രഹപൊലെ വായുംപിളൎന്നു യമൻ പുറകെനടക്കുന്നു എപ്പൊൾ സമയം വരു ന്നുവൊ അപ്പൊൾ തള്ളിഇട്ടുകൊണ്ടു പൊകും എ ന്നുപൊലെയെന്നാൽ തെററി തെററി നടക്കുന്ന തവളയെ പിടിപ്പാൻ പുറകെ അതി വെഗത്തൊ ടുകൂടി പാഞ്ഞുവരുന്ന പാമ്പു എന്നപൊലെ അ തിനാൽ മൃത്യുവശത്താകുംമുമ്പെ നിന്റെ പാദഗ തിവരുവാൻ അനുഗ്രഹിക്കണെ നാരായണ അ തിനായി നമസ്കരിക്കുന്നു. ൬൨.

ചെയ്യുന്ന കൎമ്മങ്ങൾ സകലം ഭഗവദൎപ്പണമായി ഭവിക്കണമെന്നു

മൂലം. മന്നിങ്കൽവന്നിഹ പിറന്നന്നുതൊട്ടുപു ന രെന്തൊന്നു വാങ്മനമിദെഹങ്ങൾ ചെയ്യുതതു എന്തിന്നിമെലിലതു മെല്ലാംനിനക്കുപ്പദി സ ന്തൊഷമായ്വരിക നാരായണായനമഃ.

അൎത്ഥം. ഭൂമിയിൽവന്നു പിറന്നന്നുമുതൽ വാ ക്കുകൊണ്ടും മനംകൊണ്ടും ദെഹംകൊണ്ടും എ ന്തെല്ലാം ഞാൻ ചെയ്തുവൊ ഇനിമെലിൽ എന്തെ ല്ലാം ചെയ്യാൻ ഇരിക്കുന്നുവൊ അതൊക്കെയും നിന്റെ മനസ്സിങ്കൽ സന്തൊഷമായി ഭവിക്കട്ടെ എന്തെല്ലാം ചെയ്യുന്നുവൊ അതൊക്കെയുംഭഗവ

digitized by www.sreyas.in

ദൎപ്പണം ചെയ്യണമെന്നു ഭഗവൽഗീതയിൽ കല്പിച്ചിരിക്കുന്നു. (ശ്ലോകം) യൽകരോഷിയദശ്നാസി യജ്ജുഹോഷിദദാസിയൽ യത്തപസ്യസി കൌന്തെയ തൽകുരുഷ്വമദൎപ്പണം എന്നു ഭഗവാൻ അൎജ്ജുനനു ഉപദെശിച്ചിട്ടുണ്ടു അതിനാൽ ഞാൻ ചെയ്യുന്നതൊക്കയും നിനക്കു സന്തൊഷമായി ഭവിക്കണെ നാരായണ അതിനായി നമസ്കരിക്കുന്നു. ൧൭

ലൊകത്തിൽ കാണുന്നതും കെൾക്കുന്നതും ഒക്കെയും ഭഗവന്മയമെന്നു.

മൂലം. യാതൊന്നുകണ്ടതതു നാരായണപ്രതിമ യാതൊന്നുകെട്ടതതു നാരായണശ്രുതികൾ യാതൊന്നുചെയ്വതതു നാരായണാൎച്ചനകൾ യാതൊന്നതൊക്കെഹരി നാരായണായനമഃ.

അൎത്ഥം. ജഗത്തുസകലവും ഭഗവന്മയമാകയാൽ എന്നാൽ ചെയ്യപ്പെട്ട സകലവും ഭഗവദൎപ്പണമായി ഭവിക്കണെ നാരായണ അതിനായി ഞാൻ നമസ്കരിക്കുന്നു ൧൮

ഭഗവാനെസഗുണബ്രഹ്മമായും സെവിക്കണെമെന്നു

മൂലം. രവികൊടിതുല്യമൊരു ചക്രംകരത്തിലിഹ ഫണിരാജനെപ്പൊഴമിരിപ്പാൻകിടപ്പതിനും അണിയുന്നതൊക്കെവനമാലാദികൌസ്തുഭവുമകമെഭവിപ്പതിനു നാരായണായനമഃ.

അൎത്ഥം. നിഷ്കളമായിരിക്കുന്ന ബ്രഹ്മത്തെ ധ്യാനിക്കുന്നതിന്നു മതിബലം മതിയാകുന്നതല്ലായ്കയാൽ സകലമായബ്രഹ്മത്തെ പ്രതിപാദിക്കുന്നു. കൊടി ആദിത്യന്മാർ ഉദിച്ചാൽ എത്രശൊ

digitized by www.sreyas.in

ഭയുണ്ടോ അതുപൊലെ മഹാശൊഭായമാനമായ ചക്രായുധം കയ്യിൽ ധരിച്ചും പതിനാലുലൊകത്തെയും ഭരിക്കുന്നവനായും നാഗരാജാവായും ഇരിക്കുന്ന ആദിശെഷനാകുന്ന പള്ളിമെത്ത ഇരിപ്പാനും കിടപ്പാനും ഉപയൊഗപ്പെടുത്തിയും വനമാല മുത്തുമാല തുളസിമാലമുതലായതും ശൊഭയെറിയ കൌസ്തുഭം എന്ന രത്നത്തെ ധരിച്ചുംഇരിക്കുന്ന ഭഗവാന്റെ സ്വരൂപം എന്റെ ഉള്ളിൽ വഴിപൊലെ തൊന്നാറാകണെ നാരായണ അതിനായി നമസ്കരിക്കുന്നു. ൭൬

സൃഷ്ടിസ്ഥിതിസംഹാരത്തിന്നുകാരണമായതു
വിക്ഷെപം ആവരണം ഇവ രണ്ടു
ശക്തികളാകുന്നു എന്നു.

മൂലം. ലക്ഷംപ്രകാരമൊടു സൃഷ്ടിപ്പതിന്നുമതു രക്ഷിപ്പതിന്നുമതു ശിക്ഷിപ്പതിന്നുമിഹ വിക്ഷെപമാവരണമീരണ്ടുശക്തികളു തിങ്കന്നുദിച്ചവർകൾ നാരായണായനമഃ.

അൎത്ഥം. വിക്ഷെപശക്തി എന്നത സ്ഥൂലങ്ങളായുംസൂക്ഷ്മങ്ങളായും ഉള്ള ലൊകസൃഷ്ടിക്കു കാരണഭൂതമായുള്ളതാണെ. അതിന്നെത്തന്നെഅവിദ്യായെന്നുംആവരണമെന്ന സകലത്തിന്നും സംഹാരകാരണഭൂതമായുള്ളതാകുന്നുഇങ്ങിനെയുള്ള രണ്ടുശക്തികളെക്കൊണ്ടാണ പലപ്രകാരത്തിലുള്ള സൃഷ്ടിയും സ്ഥിതിയും സംഹാരവും ഉണ്ടാകുന്നത. ആശക്തികൾരണ്ടും ബ്രഹ്മത്തിന്റെ മനസ്സിന്നാണുണ്ടായത അതിനാൽ ശക്തികൾക്കകാരണഭൂതനായംരംശ്വരന്റെസ്വരൂപത്തെ അറിയുന്നതിന്നുവെണ്ടി നാരായണ നിന്നെനമസ്കരിക്കുന്നു. ൭൭

digitized by www.sreyas.in

ലോകംവിരാൾസ്വരൂപമാണെന്നു

ഉറക്കണമെന്നു

മൂലം. വദനംനമുക്കശിഖി വസനങ്ങൾസ ന്ധ്യകളു മുദരംനമുക്കഉദധിയുലകെഴരണ്ടുമിഹ ഭവ നംനമുക്കശിവനെത്രങ്ങൾ രാത്രിപകലുകമെഭവി പ്പതിന്നുനാരായണായനമഃ.

അൎത്ഥം. ഇതിൽ പതിനാറാമത്തെ ശ്ലോകത്തിൽ ഇ ക്കണ്ടവിശ്വം എന്നതിൽ വിരാൾ സ്വരൂപത്തെ വ്യക്തമായി വ്യാഖ്യാനിച്ചിരിക്കുന്നെടത്തു മുഴുവ നുംഅറിയാം അതിൽ ഏതാനുമെ ഇവിടെ വിവ രിച്ചിട്ടുള്ളു മുഖം അഗ്നിയാകുന്നു വസ്ത്രങ്ങൾ രണ്ടു സന്ധ്യകളും വയറു സമുദ്രം പതിനാലുലോകവും വീടു കണ്ണുകൾ പകലുംരാത്രിയും ഇങ്ങിനെയുള്ള വിരാൾസ്വരൂപം എന്റെ ഉള്ളിൽ തൊന്നാറാക ണെ നാരായണ അതിനായി നമസ്കരിക്ക. ൬൨

ശക്തിക്കതക്കവണ്ണംഎപ്പഴം

ഒരംശാരഭജനംചെയ്യണമെന്നു

മൂലം. ശക്തിക്കതക്കവഴി ഇത്ഥംഭജിപ്പവനു ഭക്ത്യാപിദെഹദൃഢ വിശ്വാസമൊടുമാത ഭക്ത്യാ കടന്നുതവ തൃക്കാൽപിടിപ്പതി നയക്കുന്നതെന്നു ഹരിനാരായണായനമഃ.

അൎത്ഥം. അവനവന്റെ ബുദ്ധിശക്തി ഉള്ളെ ടത്തൊളം ദെഹാഭിമാനംവിട്ടു ദൃഢമായ ഭക്തി വിശ്വാസത്തൊടുകൂടി ഒരംശാരംനെ സെവിച്ചാൽ ഭഗവൽപ്പാദാരവിന്ദം ലഭിക്കുന്നതാണ അങ്ങി നെ പരമായിരിക്കുന്നഭക്തി എനിക്കുലെഭിപ്പാനും നിന്റെ പാദാരവിന്ദങ്ങളെ അടുത്തു തൊട്ടുഭജി

digitized by www.sreyas.in

ല്പാൻ ഇപ്പൊഠംതന്നെ സംഗതിവരത്തണെ നാരായണ അതിനായി നമസ്കരിക്കുന്നു. ൨൯

കാമക്രൊധാദികളെക്കളഞ്ഞു
സെവിക്കുന്നവൎക്കു ഗതിഭവിക്കുമെന്ന

മൂലം. ഷഡ്വൈരികഠംക്കു വിളയാട്ടത്തിനാക്കരുതു ചിത്താംബുജംതവഹി വസ്ഥാനരംഗമതിൽ തത്രാപിനിത്യവുമൊരിക്കൽ ഇരുന്നരുഠംക ചിത്താംബുജെമമ നാരായണായനമഃ.

അൎത്ഥം. ഷഡ്വൈരികഠം ആറു ശത്രുക്കഠം അവ കാമം ക്രൊധം ലൊഭം മൊഹം മദം മാത്സൎയ്യം ഇവകഠംക്കു ബൊധിച്ചവണ്ണം കളിപ്പാനായി എന്റെ മനസ്സിനെ സ്ഥാനമാക്കി തീക്കരുതെ എന്റെമനസ്സു എങ്ങനെയുള്ളതെന്നാൽ നിന്റെവിളയാട്ടിനു ഒരു ആട്ടപ്പന്തലാകുന്നു. അങ്ങിനെയുള്ള എന്റെ മനസ്സാകുന്ന താമരപ്പൂവായ ആട്ടപ്പന്തലിൽ ഒരുദിവസം ഒരുനെരമെങ്കിലും വസിക്കണെ നാരായണ അതിനായിനിന്നെ നമസ്കരിക്കുന്നു. ൩൦

സകലവുംഭഗവദൎപ്പണംചെയ്യണമെന്നു

മൂലം. സത്യംവദാമിമമഭൃത്യാദിവൎഗ്ഗമതുമൎത്ഥം കളത്രഗൃഹപുത്രാദിജാലമതു മൊക്കെത്വദൎപ്പണമതാക്കീട്ടുഞാനുമിഹ തൃക്കാക്കൽവീണുഹരിനാരായണായനമഃ.

അൎത്ഥം. എന്റെഭൃത്യന്മാർ ദ്രവ്യംഭാൎയ്യ പുത്രന്മാർ ഗൃഹം പശുക്കഠം മുതലായതു ഒക്കെയും നിനക്കായി സമൎപ്പിച്ചിട്ടു നിന്റെ പാദാരവിന്ദം തന്നെശരണമെന്നു കൈകൂപ്പിവീണു നമസ്കരിക്കുന്നു അതിനാൽ എന്റെമെനരെ. കൃപ ഉണ്ടാക

ണെ നാരയണ അതിനായി നമസ്കരിക്കുന്നു. ൬൧

ബ്രഹ്മരുദ്രാദികൾപൊലുംഭഗവന്മായയെ
അറിയുന്നില്ലന്നു

മൂലം. ഹരനുംവിരിഞ്ചനുമിതമരാധിനായക നുമറിയുന്നിതില്ലതവ മറിമായതന്മഹിമ അറിവാ യ്യതൽക്കരളിലൊരുപൊലെനിന്നരുളും പരജീവ നിൽതെളിക നാരായണായനമഃ.

അൎത്ഥം പരമെശ്വരൻ ബ്രഹ്മാവു ദെവെന്ദ്ര ൻ മുതലായവരും നിന്റെ മഹാമായാതന്റെ മ ഹിമ ഇന്നവണ്ണമെന്നു അറിയുന്നില്ലാ അതിനാ ൽ സകലജഗത്തുകളുടെയും ഉള്ളിൽ ഒരുപൊലെ നിന്നരുളുന്ന ഭഗവൻ എന്റെ പരനായജീവങ്ക ലും തെളിഞ്ഞുവിളങ്ങണെ അതിനായി ഞാൻ നമസ്കരിക്കുന്നു. ൬൨

ഭഗവാൻജ്യൊതിസ്വരൂപനായി
എങ്ങുംനിറഞ്ഞിരിക്കുന്നുവന്നു

മൂലം. ഉത്വംകലന്നിതുലകാരത്തിന്നപ്പുരിച്ചു ത്വംനിനക്കിലൊരു ദ്വിത്വമുണ്ടതവു കരുതുന്നാ പൊന്മണിവിളക്കന്നപൊലെഎങ്ങി നിൽക്കുന്നനാ ഥഹരിനാരായണായനമഃ

അൎത്ഥം. ഉത്വം എന്നതു മായാസംബന്ധമാ കുന്നു ലകാരത്തിന്നന്നതു ഈശ്വരസംബന്ധ മെന്നാകുന്നു ഈശ്വരനു മായസംബന്ധംകൊണ്ടു ജീവനെന്നു സംജ്ഞ ഉണ്ടാകുന്നു അതവിചാരി ക്കുമ്പൊൾ ഒരു ദ്വിത്വം ഉണ്ടു അത എന്തെന്നാ ൽ ഈശ്വരൻ മായയിൽ പ്രതിഫലിക്കുമ്പൊൾ ജീവനായും ആ മായാസംബന്ധം വിട്ടുമ്പൊൾ തന്റെ സ്ഥിതിയായും ഭവിക്കുന്നതാകുന്നു അതി

digitized by www.sreyas.in

നാൽ എത്രയൊ ഉള്ള ജീവജാലങ്ങളുടെ ഉള്ളിലും ജ്യൊതിസ്വരൂപനായി നിറഞ്ഞു നില്ക്കുന്നു ഇക്കാണായ പ്രപഞ്ചമൊക്കയും ഓംശപരമയമെന്നു തൊന്നുവാൻവെണ്ടി എന്റെ ഹൃദയത്തിലുംസ്വൎണ്ണദീപംപൊലെ ജാജ്വല്യമാനമായി ശൊഭിക്കുന്ന നാരായണാ നിന്നെ ഞാൻ നമസ്കരിക്കുന്നു. ൬൨

ഒങ്കാരമെന്നഅക്ഷരത്തിന്റെ അൎത്ഥംഅറിവാൻ പ്രയാസമെന്നു.

മൂലം. ക്ഷരിയായൊരക്ഷരമതിങ്കന്നുദിച്ചതിതു ലിപിഏഴുമക്ഷരമിതെന്നങ്ങുരപ്പുജനം അറിയാവതല്ലതവ പരമാക്ഷരസ്യപൊരു ളറിയായ്കമാസ്തുരിക നാരായണായനമഃ.

അൎത്ഥം. സൃഷ്ടിസ്ഥിതിസംഹാരത്തിന്നു കാരണഭൂതമായ ഒരക്ഷരം ഒങ്കാരമാകുന്നു. ആ ഒങ്കാരത്തിൽ നിന്നാണ ലിപി ഏഴും ഉണ്ടായത ലിപി ഏഴ എന്നതു അ തുടങ്ങി ആ വരെ ഒന്നു കതുടങ്ങി ങവരെ ഒന്നു ച മുതൽ ഞവരെ ഒന്നു ട മുതൽ ണ വരെ ഒന്നു ത മുതൽ ന വരെ ഒന്നു പ മുതൽ മ വരെ ഒന്നു യ മുതൽ ക്ഷ വരെ ഒന്നു ഇങ്ങിനെ ഏഴ ലിപികൾ ഉത്ഭവിച്ചു എന്നു മഹത്തുക്കളായ ജനം പറയുന്നു എന്നാൽ നിന്റെ പരമാക്ഷരമെന്നതു തത്വമസ്യാദി മഹാവാക്യങ്ങൾ അടങ്ങിയതായും ഉപനിഷൽ പ്രതിപാദകമായും ഉള്ള ഒങ്കാരമാകുന്നു. അതിന്റെ ഗതി ഇന്നവണ്ണമെന്നു ആൎക്കും അറിവാൻ പാടില്ല. അങ്ങനെയുള്ള പരമാക്ഷരത്തിന്റെ സ്വരൂപവും ഗതിയും അതിന്റെ താല്പൎയ്യവും വഴിപൊലെ എ

digitized by www.sreyas.in

ൻെറയുള്ളിൽ തൊന്നാറാകണെ നാരായണ അ
തിനായി നിന്നെ ഞാൻ നമസ്കരിക്കുന്നു. ൬൮

ഇസ്തുതിയെഗുരുനാഥൻപിഴതീൎക്കണമെന്നു

മൂലം. കരുണാപയൊധിമമ ഗുരുനാഥനിസ്തു
തിയെവിരവൊടുപാൎത്തുപിഴവഴിപൊലെതീൎത്തരു
ളുകദുരിതാബ്ധിതന്നടുവിൽ മറിയുന്നവൎക്കുവരമൊ
രുപൊതമാസ്സുരികനാരായണായനമഃ.

അൎത്ഥം. കരുണക്കു സമുദ്രനായ ഗുരുനാഥ
ൻ ഇതിൻെറപിഴകളെതീൎക്കണം ഇത ദുരിതമായ
കടലിൽവീണു കഷ്ടപ്പെടുന്നവൎക്കു ഒരു പൊങ്ങുത
ടിയായിഭവിക്കയും ചെയ്യുന്നതാണ അങ്ങനെദുരി
തങ്ങളെനശിപ്പാൻ സംഗതിവരുത്തണെനാരായ
ണ നിനക്കനമസ്കാരം. ൬൯

മദമത്സരാദികൾകൂടാതെഭക്ത്യാ

ഇസ്തുതിയെജപിക്കണമെന്നു

മൂലം. മദമത്സരാദികൾമനസ്സിൽതൊടാതമ
ദമിതുകൊണ്ടുവാഴ്ത്തുകനമുക്കുംഗതിക്കുവഴി ഇതു
കെൾക്കതാനിതൊരുമൊഴിതാൻപഠിപ്പവനുംപതി
യാഭവാംബുധിയിൽനാരായണായനമഃ.

അൎത്ഥം. മദമാത്സൎയ്യംഒന്നും മനസ്സിൽതൊ
ന്നാതെ ഭക്തിയൊടുംകൂടി ഇസ്തുതിയെ ഒരുശീൽ
എങ്കിലും പഠിക്കുന്നവർ സംസാരമാകുന്ന സമുദ്ര
ത്തിൽഒരുനാളും വീണുവലയുന്നതല്ലാ. ൭൦

സമാപ്തം.

digitized by www.sreyas.in

## ഹരിനാമ കീൎത്തനത്തിൽ ഉള്ള സംസ്കൃത പദങ്ങളെ എടുത്ത അകാരാദി ആയി ചെൎത്തിരിക്കുന്നു.

---

അ

അഗ്രെ മുമ്പിൽ
അജിതൻ ആരാലും ജയിപ്പാൻ പാടില്ലാത്തവൻ
അംഭോജസംഭവൻ ബ്രഹ്മാവു
അഖിലം ഒന്നൊഴിയാതെ യുള്ളതു
അൎക്കൻ ആദിത്യൻ
അനലൻ അഗ്നി
അനന്താദിഹീനൻ ആദ്യാവസാനം ഇല്ലാത്തവൻ
അനിത്യം നാശമുള്ളതു
അംഭോരുഹാക്ഷൻ വിഷ്ണു
അന്ധൻ കണ്ണുകാണാത്തവൻ
അമരാധിനായകൻ ഇന്ദ്രൻ

ആ

ആകാംക്ഷ ആഗ്രഹം
ആലാനബദ്ധകരി കെട്ടുകററിയിൽ തളച്ച ആന
ആനന്ദം സന്തോഷം
ആവരണം മറക്കപ്പെട്ടതു

ഇ

ഇന്ദ്രാത്മജൻ ദേവേന്ദ്രന്റെ മകൻ
ഇത്ഥം ഇപ്രകാരം
ഇച്ഛിക്ക ആഗ്രഹിക്ക
ഇന്ദുപ്രകാശം നിലാവു
ഇന്ദു ചന്ദ്രൻ

ഉ

ഉദകം വെള്ളം
ഉദയം ഉണ്ടാകുന്നതു
ഉദരം വയർ
ഉദധി സമുദ്രം

ഊ

ഊനം കുറവു

ഏ

ഏകാന്തം രഹസ്യം
ഏകാക്ഷരം മുഖ്യമായ എഴുത്തു
ഏകാന്തഭക്തി കഠിനമായഭക്തി

ഒ

ഓങ്കാരം പ്രണവം

ഔ

ഔദുംബരം അത്തിമരം

ക

കദാപി ഒരിക്കലും
കൃപാവലി വളരെദയവു
കുരംഗം മാൻ
കൎമ്മാപായം കൎമ്മത്തിന്റെ അവസാനം
കിമപി എന്തെങ്കിലും
കളത്രധനം ഭാൎയ്യയും ധനവും
കീൎത്തിക്ക പുകഴ്ത്തുക
കൃപാനിലയ ദയക്കിരിപ്പിടമായവൻ
കൃതാന്തൻ യമൻ
കരം കൈ
കൌസ്തുഭം ഭഗവാന്റെ മാറത്തുള്ള രത്നമണി
കളത്രഗൃഹപുത്രാദിജാലം ഭാൎയ്യ വീടുപുത്രന്മാർമുതലായ കൂട്ടം
കരുണാപയോധി ദയക്കുസമുദ്രമായുള്ളവൻ

digitized by www.sreyas.in

ഗ

ഗൊപികാരമണൻ ഗൊപസ്ത്രീകളുടെഭൎത്താവു
ഗൎഭസ്ഥ ഉള്ളിൽഇരിക്കുന്നവൻ

ഘ

ഘൎമ്മാതപംകഠിനവെയിൽ

ഛ

ഛന്നതം മറഞ്ഞിരിക്കുന്ന

ജ

ജാതം ഉണ്ടായതു
ജനനാന്ത്യംജന്മത്തിന്റെഅവസാനം
ജഗതി ലൊകങ്ങൾ

ജ്ഞ

ജ്ഞാനദ്വയം രണ്ടായിതൊന്നുന്നഅറിവു

ട

ടങ്കം വെണ്മഴു

ഠ

ഠായം സംഗീത ശാസ്ത്രത്തിൽഒരുഗമകജാതി

ഢ

ഢക്കാ പെരുമ്പറ

ണ

ണന്താരിൽ മാനിനിലക്ഷ്മിഭഗവതി

ത

തവ നിന്റെ
തന്തു ചരടു
തത്വാൎത്ഥം സൂക്ഷ്മമായഅൎത്ഥം
തത്രാപി അവിടെയും
തൎപ്പണം നിങ്ങൾസമൎപ്പിക്ക

ഥ

ഥല്ലു ഭയമില്ലായ്മ

ദ

ദാരങ്ങൾ ഭാൎയ്യമാർ
ദാഹകൻ ദഹിപ്പിച്ചവൻ
ദൃഢം നിശ്ചയംകട്ടി
ദെഹൊഹം ഞാൻദെഹത്തൊടുകൂടിയവൻ
ദഹനബാണം അഗ്നെയാസ്ത്രം
ദംഭം അഹംഭാവം
ദിവാകരൻ ആദിത്യൻ
ദന്തിമയം ആനക്കൂട്ടം
ദൎദ്ദുരം തവള
ദെഹദൃഢവിശ്വാസം ശരീരത്തിന്റെൽപൂൎണ്ണമായവിശ്വാസം
ദുരിതാബ്ധി പാപസമുദ്രം

ന

നക്രെണ മുതലയെകൊണ്ടു
നിജപതി തന്റെഭാൎയ്യ
നാദപ്രയൊഗം പാട്ടിന്റെപ്രയൊഗം
നക്ഷത്രപംക്തി നക്ഷത്രങ്ങളുടെകൂട്ടം

പ

പാശം കയറു
പരം മറ്റൊന്നു
പാൽപയൊധി പാൽകടൽ
പദാന്തെ കാക്കൽ
പക്ഷിഗണം പക്ഷിക്കൂട്ടം
പരൻ വെറെയായുള്ളവൻ
പ്രതിമ പ്രതിരൂപം
പരജീവൻ പരബ്രഹ്മം
പതിയാ പിഴച്ചയില്ലായ്മ

ഫ

ഫണിരാജൻ ആദിശെഷൻ

digitized by www.sreyas.in

ബ

ബത കഷ്ടം ആശ്ചൎയ്യം
ബന്ധം കെട്ട

ഭ

ഭൂസുരൻ ബ്രാഹ്മണൻ
ഭൃത്യാദിവൎഗ്ഗം ചൊൽപ്പടകെൾ
ക്കുന്നവരുടെ കൂട്ടം
ഭുവനം ലൊകം
ഭവാംബുധി സംസാരസമുദ്രം

മ

മശകം കൊതു
മൊഹവാരിധി മഹാമൊഹസമു
ദ്രം
മുഹൂൎത്തം രണ്ടുനാഴിക
മൃഗാക്ഷികൾ സ്ത്രീകൾ
മനൊജ്ഞാംഗി സ്ത്രീ
മനസി മനസ്സിങ്കൽ
മണിപ്രകരം മണികളുടെ ശൊഭ
മദ്ധ്യെ ഇടക്ക
മണാളൻ ഭൎത്താവു
മാന്യൻ മാനിപ്പാൻ യൊഗ്യൻ
മമ എന്റെ

യ

യൊഗീന്ദ്രൻ തപസ്വികളിൽ
ഉത്തമൻ.

ര

രഥാംഗം ചക്രം
രവികൊടി വളരെ ആദിത്യന്മാർ

വ

വാരിധി സമുദ്രം
വിശ്വസ്ഥിതി പ്രളയ സൃഷ്ടി } ലൊകത്തിന്റെ സൃഷ്ടി സ്ഥിതി സംഹാരം

വഹ്നി അഗ്നി
വദനം മുഖം
വസനം വസ്ത്രം
വദാമി പറയുന്നു
വിരിഞ്ചൻ ബ്രഹ്മാവു
വിശ്വം ലൊകം

ശ

ശിഖി അഗ്നി

ഷ

ഷഡാധാരം മൂലാധാരം സ്വാ
ധിഷ്ഠാനം മണിപൂരം വിശു
ദ്ധി ആജ്ഞാലംബിക
ഷഡ്വൈരികൾ കാമം ക്രൊ
ധം ലൊഭം മൊഹം മദം മാ
ത്സൎയ്യം

സ

സതതം എപ്പൊഴും
സപദി ഉടനെ
സഹസ്രധാരം ആയിരം ഇത
ളൊടു കൂടിയതു

ഹ

ഹൃദി മനസ്സിൽ
ഹരൻ ശ്രീപരമെശ്വരൻ

ക്ഷ

ക്ഷരി നാശമുള്ളതു

---

digitized by www.sreyas.in